(മലയാളം)

**പരിചമുട്ടുകളിപ്പാട്ടുകൾ**

**കെ. കെ. കുറിയാക്കോസ്**

ഒന്നാം പതിപ്പ് : 2004

കോപ്പികൾ : 1000

പ്രസാധകൻ : **കെ. കെ. കുര്യാക്കോസ്**
കുത്തുകല്ലുങ്കൽ,കുഴിമറ്റം പി. ഒ.,
പനച്ചിക്കാട്, കോട്ടയം - 686533

കവർ ഡിസൈൻ,
ഡി.റ്റി.പി. & പ്രിന്റിംഗ് : സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം
☎ 0481 - 2303237, 98474 98303

**Rs. 50.00**

# പരിചമുട്ടുകളിപ്പാട്ടുകൾ

കെ. കെ. കുര്യാക്കോസ്

പ്രസാധകൻ

**കെ. കെ. കുര്യാക്കോസ്**
**കുത്തുകല്ലുങ്കൽ**
**കുഴിമറ്റം പി. ഒ., പനച്ചിക്കാട്,**
**കോട്ടയം – 686533**

# THE MALANKARA ORTHODOX SYRIAN CHURCH OF THE EAST

**THOMAS MAR THIMOTHEOS**
MALABAR DIOCESAN METROPOLITAN
&
CATHOLICOSE DESIGNATE

Mount Hermon
R. E. College P. O.
Calicut, Kerala, India

Catholicate Aramana
Devalokam, Kottayam - 38

കർത്താവിൽ സ്നേഹിക്കപ്പെട്ട കുത്തുകല്ലുങ്കൽ ശ്രീ. കെ. കെ. കുര്യാക്കോസിന് (കുട്ടപ്പായിക്ക്) വാഴ്വ്.

പ്രിയനേ,

പ്രിയന്റെ തൂലികാഗ്രത്തിൽ കൂടി ഒഴുകിവന്ന പരിചമുട്ടുകളി പ്പാട്ടുകളുടെ കൈയെഴുത്തു പ്രതി നമ്മുടെ പേർക്ക് അയച്ചുതന്നത് നമുക്ക് കിട്ടി. സന്തോഷം നിറഞ്ഞി രിക്കുന്ന ഒരു മനസിന് മാത്രമേ ഗാനങ്ങൾ ആലപിക്കാൻ കഴിയുകയുള്ളൂ. എല്ലാ മതങ്ങളിലും ദൈവാരാധനയിൽ ഗാനരൂപത്തിലുള്ള പ്രാർത്ഥനകൾക്ക് വളരെ പ്രാധാന്യം കൊടുത്തിട്ടുണ്ടെ ന്നുള്ള വസ്തുത ഇന്നും നിലനിൽക്കുന്നുവെന്നത് ഒരു യാഥാർ ത്ഥ്യമാണ്.

“സംഗീതത്തിന് താളം തെറ്റിയാൽ ത്രിമൂർത്തികൾ മരിച്ചു വീഴും” എന്ന ഹിന്ദു മഹാചാര്യന്മാരുടെ പുരാതന വചസുകൾ സംഗീതത്തിനു ഹിന്തുമതത്തിലുള്ള സ്ഥാനം അദ്വിതീയമാണെന്നുള്ളതിന് തെളിവാണ്.

ശ്രീകൃഷ്ണൻ ഓടക്കുഴലിൽ കൂടി പൊഴിച്ച സംഗീത മാധുരിയിൽ ലയിച്ച് പുൽമാലിയിൽ മേഞ്ഞുകൊണ്ടിരുന്ന പശുക്കൾ പോലും നിശ്ചലമായി നിന്നതായി പുരാണങ്ങളിൽ പറയുന്നുണ്ട്. അതിനാൽ ശ്രുതിമധുരമായ ഗാനങ്ങൾക്ക് മൃഗങ്ങളെപ്പോലും സ്വാധീനിക്കാൻ ശക്തിയുണ്ടെന്നുള്ളതിന് സംശയമില്ലല്ലോ. ക്രിസ്ത്യാനികളും ആരാധനയിൽ സംഗീതത്തിന് പ്രഥമ സ്ഥാനം നൽകുന്നുണ്ട്. വേദഭാഗങ്ങളിലുള്ള കഥകൾ ഗാനരൂപത്തിൽ രചിച്ച് താളമേളങ്ങളോടു കൂടി അവതരിപ്പിക്കുന്ന ഒരു ലളിതകലാരൂപമാണ് പരിചമുട്ടുകളി. പുരാതനകാലങ്ങളിൽ പള്ളിപെരുന്നാളിനോടനുബന്ധിച്ച് ഈ കല പ്രദർശിപ്പിച്ച് നാനാജാതിമതസ്ഥരെയും ആനന്ദിപ്പിക്കുന്ന ഒരു പതിവുണ്ടായിരുന്നു. കാലപ്പഴക്കത്തിൽ അത് നിന്നുപോയിയെന്നത് ഒരു ദുഃഖസത്യമാണ്. അതിന് ഒരു ലഘുവായ പരിഹാരമെ ന്നവണ്ണം കെ. കെ. കുര്യാക്കോസിന്റെ പരിചമുട്ടുകളിഗാനങ്ങൾ സഹായിക്കട്ടെയെന്നു നാം ആശംസിക്കുന്നു. ശ്രീ. കെ. കെ. കുര്യാക്കോസ് പരിചമുട്ടുകളി ആശാൻ

എന്നാണ് അറിയപ്പെടുന്നത്. അതിൽ ആകൃഷ്ടരായ കുട്ടികളെ അദ്ദേഹം പരിശീലിപ്പിക്കുന്നുണ്ടെ ന്നാണ് ഞാൻ മനസിലാക്കുന്നത്. അദ്ദേഹത്തിന്റെ ഈ പരിശ്രമത്തിന് എല്ലാം ആശംസകളും നേരുന്നു. പള്ളികളിൽ പെരുനാൾ ആഘോഷത്തിന്റെ ഏതെങ്കിലും ഒരു സമയത്ത് ഈ പുരാതന കലാരൂപം അവതരിപ്പിക്കുന്നതിനു അവസരം കൊടുക്കുന്നത് നന്നായിരിക്കും എന്നാണ് എന്റെ അഭിപ്രായം. ദൈവം അനുഗ്രഹിക്കട്ടെ.

സസ്നേഹം

**തോമസ് മാർ തീമോത്തിയോസ്**



# THE MALANKARA SYRIAN KNANAYA DIOCESE
**Under the Holy Throne of Antioch**

MOR EPHRAIM SEMINARY
Chingavanam, Kottayam - 686 531
Kerala, India

*By the Grace of God*
**MOR SEVERIOS KURIAKOSE**
Metropolitan

3-3-2004

നമ്മുടെ വാത്സല്യവാൻ കുത്തുകല്ലുങ്കൽ ശ്രീ. കെ. കെ. കുര്യാക്കോസിനു കർത്താവിൽ വാഴ്വ്.

പ്രിയനെ,

താങ്കൾ രചിച്ച "പരിചമുട്ടുകളിപ്പാട്ടുകൾ" എന്ന കലാസൃഷ്ടിയുടെ കൈയെഴുത്തുപ്രതി വായിക്കുന്നതിനിടയായി. ഇതിന്റെ രചനയിൽ വെളിവാക്കപ്പെട്ടിരിക്കുന്ന താങ്കളുടെ നൈപുണ്യം ആദരണിയമാണ്.

പഴമയ്ക്ക് എന്നും ഒരു പുതുമയുണ്ട്. അതുകൊണ്ടുതന്നെ പഴമകൾ പലതും പുതുമയോടും പ്രാധാന്യത്തോടും ചരിത്രത്തിൽ സ്ഥാനം പിടിച്ചിരിക്കുന്നു. ഇതിനു തെളിവാണ് മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികളുടെ അതിപുരാതാന കലാവിരുന്നായ മാർഗ്ഗം കളി, പരിചമുട്ടുകളി തുടങ്ങിയവ ഇന്നും നമ്മുടെ സാംസ്കാരിക ലോകത്ത് തലയുയർത്തി നില്ക്കുന്നത്. വിശുദ്ധ വേദപുസ്തക ചരിതങ്ങൾക്ക് ജീവൻ നല്കുന്നതിന് ഈ കലാരൂപങ്ങൾ ശ്രദ്ധേയമായ പങ്കുണ്ട്. വിശുദ്ധ വേദപുസ്തക സംഭവങ്ങളും വിവിധ പ്രാർത്ഥനകളും കോർത്തിണക്കി ശ്രീ. കുറിയാക്കോസിന്റെ തൂലികയിലൂടെ വിരചിതമായ അതിമനോഹരമായ ഈ കാവ്യാത്മക ശില്പം സാംസ്കാരിക ലോകത്തിന് ഒരു മുതൽക്കൂട്ടായിരിക്കും.

ദൈവം അനുഗ്രഹിക്കട്ടെ

Mor Severios Kuriakose Edavazhickal

മാർ അപ്രേം സെമിനാരി,
ചിങ്ങവനം



# ആശംസ

മലങ്കര നസ്രാണികൾക്ക് അഭിമാനിക്കത്തക്ക പല പാരമ്പര്യങ്ങളും അനുഷ്ഠാന കലകളും സംരക്ഷിച്ചിട്ടുള്ളവരാണ് നമ്മുടെ പൂർവ്വികർ. മാർഗ്ഗംകളി, പരിചമുട്ടുകളി തുടങ്ങിയ കലാരൂപങ്ങളിൽ കൂടി വേദസത്യങ്ങളെ തന്മയത്വമായി അവതരിപ്പിച്ച് ജനഹൃദയങ്ങളിൽ പകരുവാൻ ശ്രദ്ധിച്ചിരുന്നതായി കാണാം. പെരുന്നാളുകൾ, വിവാഹാ ഘോഷങ്ങൾ തുടങ്ങിയ അവസരങ്ങളിൽ ഇത്തരം കലാരൂപങ്ങൾ പ്രത്യേക പരിശീലനം നേടിയ സമൂഹങ്ങൾ അവതരിപ്പിച്ചു പോന്നു. പാട്ടും, ചുവടുവെയ്പും അടങ്ങിയ ഇത്തരം ആവിഷ്കാരങ്ങൾ വിനോദത്തിനും, വിജ്ഞാനത്തിനും വിശ്വാസ വർദ്ധനവിനും എല്ലാം ഉതകുന്നവ ആയിരുന്നു.

ഈ പുസ്തകത്തിൽ ഏതാണ്ട് എഴുപതിൽപ്പരം പാട്ടുകൾ സമാഹരിച്ചിട്ടുണ്ട്. പുരാതന പാട്ടുകൾ അപ്പാടെ നിലനിർത്തിയും പുതിയവ രചിച്ചുമാണ് ഈ സമാഹാരം സാധ്യമാക്കിയത്.

ഈ ഉദ്യമം തികച്ചും പ്രശംസാർഹമെന്നു രേഖപ്പെടുത്തുന്നതിൽ അതിയായ സന്തോഷമുണ്ട്.

സാഹിത്യഭംഗിയോ, കവിതാപാടവമോ ഒരു പക്ഷേ ഇതിൽ ദർശിച്ചില്ല എന്നു വരാം. എന്നാൽ പുരാതനമായ ഒരു കലാരൂപത്തെ കാത്തു സൂക്ഷിക്കണമെന്ന സദ്ദുദ്ദേശ്യമാണ് ഇതിന്റെ രചയിതാവിന്റെ മുമ്പിലുള്ളത്.

ഇതിന് എല്ലാ പ്രചാരങ്ങളും ഉണ്ടാകട്ടെ എന്നു ഞാൻ ആശംസിക്കുന്നു.

**ഫാദർ റ്റി. ജെ ജോഷ്വാ**

കോട്ടയം

6-8-2003



# ആശംസ

ശ്രീ. കെ. കെ. കുര്യാക്കോസിന്റെ 'പരിചമുട്ടുകളിപ്പാട്ടുകളി'ലൂടെ ഒന്നു കണ്ണോടിച്ചു.

സാമാന്യ ജനങ്ങളുടെ ഇടയിൽ വേദസാരാംശം എത്തിച്ചേരത്തക്കവിധം ലളിതമായ രചനയാണ്. പലതും രസകരങ്ങളായ കവിതകൾ തന്നെയാണ്.

തന്നിൽ കുടി കൊണ്ടിരുന്ന വാസനാ വൈഭവം വരും തലമുറയ്ക്കുതകുമാറ് നടത്തിയ ഈ പരിശ്രമം അഭിനന്ദനം ആശംസിക്കുന്നു.

**ഡോ. സ്റ്റീഫൻ വട്ടപ്പാറ**

ആംഗ്ളിക്കൻ ആർച്ച് ബിഷപ്പ്,

കുറിച്ചി
20-8-03

# ആശംസ

പരിചമുട്ടുകളി ആശാനായ കുത്തു കല്ലുങ്കൽ ശ്രീ. കെ. കെ. കുര്യാക്കോസിന്റെ 'പരിചമുട്ടുകളിപ്പാട്ടുകൾ' എന്ന പുസ്തകം ഞാൻ വായിച്ചു വളരെ കഠിന പ്രയത്നം ചെയ്താണ് തന്റെ ചെറുപ്പത്തിൽ ഹൃദിസ്ഥ മാക്കിയ ഈ പാട്ടുകൾ തന്റെ എഴുപതാം വയസിൽ ഓർമ്മിച്ചെടുത്ത് പുസ്തക രൂപത്തിലാക്കിയത്. പരിചമുട്ടുകളി എന്ന കലാരൂപം നിലനില്ക്കുന്നതിന് ഈ പാട്ടുകളുടെ സമാഹാരം സഹായിക്കും എന്നതിന് സംശയമില്ല. ഇത് ഒരു ദൈവനിയോഗമായി കരുതി ഇത് ഏറ്റെടുത്ത് നിർവ്വഹിച്ച ശ്രീ. കെ. കെ. കുര്യാക്കോസിനെ അഭിനന്ദിക്കുന്നു. ഈ പുസ്തകത്തിന് എല്ലാവിധ ആശംസകളും നേരുന്നു.

**ഫാ. എം. സി. ജോർജ്ജ് മീഞ്ചിറയിൽ**

ചിങ്ങവനം
26-9-03



# ആശംസ

മാന്യസഹൃദയരായ കലാപ്രേമികളെ,

കുത്തുകല്ലുങ്കൽ ശ്രീ. കുറിയാക്കോസും (കുട്ടപ്പായി) സംഘവും അവതരിപ്പിച്ചിട്ടുള്ള പ്രാചീനകലാരൂപമായ പരിചമുട്ടുകളി പല പ്രാവശ്യമായിട്ട് പല വേദികളിലും, ദൂരദർശനിൽ കൂടിയും എനിയ്ക്കു കാണുവാൻ സാധിച്ചിട്ടുള്ളതാണ്. ഇദ്ദേഹത്തിന്റെ സ്വസിദ്ധമായിട്ടുള്ള ചുവടുവെയ്പും, ഇമ്പമേറിയ ഗാനമാധുരിയും, എന്നെപ്പോലെ യുള്ള കാഴ്ചക്കാരായ നാടൻ കലാപ്രേമികളേയും വളരെയധികം ആകൃ ക്ഷിച്ചിട്ടുണ്ട്. കൂടാതെ ഈ മാന്യവ്യക്തിയുടെ അങ്ങാടി മരുന്നിന്റേയും, ശ്രീ ജോയി കുര്യൻ പ്ലാപ്പറമ്പിൽ (റിട്ടയേർഡ് റയിഞ്ചാഫീസർ) പറഞ്ഞു കൊടുത്തിട്ടുള്ള പച്ചമരുന്നുകളുടേയും ചുവടുവച്ചിട്ടുള്ള നൃത്തകലാ പരിപാടികൾ കൊച്ചുകുട്ടികൾ മുതൽ പ്രായാധിക്യം മുതൽ അവശതയ നുഭവിക്കുന്ന ജനസമൂഹത്തിന് ഒരു ഉണർവ്വ് ഉണ്ടാകുമെന്ന് വിശ്വസിക്കുന്ന വ്യക്തിയാണ് ഞാൻ. അദ്ദേഹം ഇപ്പോൾ എഴുതികൊണ്ടിരിക്കുന്ന ഈ ഗാനങ്ങൾ വാഗ്ദേവത കനിഞ്ഞു നല്കിയിരിക്കുന്ന ഒരു വരദാനമാ യിട്ടാണ് ഞാൻ കണക്കാക്കിയിരിക്കുന്നത്. അദ്ദേഹത്തിന് കൂടുതൽ കൂടുതൽ ഗാനങ്ങൾ രചിച്ചും, കൂടുതൽ സ്റ്റേജുകളിൽ 71–ാം വയസ്സിൽ കടന്നു കൂടിയിരിക്കുന്ന ഈ സന്ദർഭങ്ങളിൽ ലോകത്തിന്റെ എല്ലാമെല്ലാം നായകനായ ജഗദീശ്വരൻ വീണ്ടും അനുഗ്രഹം ചൊരിയു മാറാകട്ടെ എന്നു പ്രാർത്ഥിച്ചു കൊണ്ടും ഞാൻ ഈ ചെറിയ ലേഖനം ചുരുക്കുന്നു.

എന്ന്,

**കെ. പി. രഘുനാഥൻനായർ**
കളത്തിൽ പറമ്പിൽ വീട്,
കുഴിമറ്റം. പി. ഓ. 686533
കോട്ടയം

കുഴിമറ്റം
29– 10– 2002



# വാങ്മുഖം

**കേ**രള ക്രൈസ്തവരുടെ രംഗകലയാണ് പരിചമുട്ടുകളി. പ്രാചീന കേരളത്തിലെ ആയോധനകലയായ കളരിപ്പയറ്റിൽ നിന്നു രൂപം കൊണ്ട കലയാണിത്. കളരിയിൽ നിന്നു മെയ്‌വഴക്കവും പയറ്റും ശീലിച്ച ക്രിസ്ത്യാനികൾ തങ്ങളുടെ ആയോധനപാടവത്തെ പ്രതിഫലിപ്പിക്കുന്ന ഒരു കലയായി രൂപം കൊടുത്തതാണ് പരിചമുട്ടുകളി. പള്ളി പെരുന്നാളുകൾക്ക് ഈ കലാവിനോദം മുഖ്യ ഇനമായിരുന്നു. കല്യാണ സദസുകളിലും ഇത് അവതരിപ്പിച്ചിരുന്നു.

പരിചമുട്ടുകളിയിൽ അരോഗദൃഢഗാത്രരായ ഒരു സംഘമാണ് പങ്കെടുക്കുന്നത്. കൈയിൽ നീളം കുറഞ്ഞ വാളും വൃത്താകൃതിയിലുള്ള വലിയ പരിചയും അവർ പിടിക്കുന്നു. കളി തുടങ്ങും മുമ്പ് കത്തിച്ച നിലവിളക്കിനു ചുറ്റും നിന്ന് കളിക്കാർ ദൈവസ്തുതി നടത്തും.

ആദ്യം അഭ്യാസങ്ങളാണ് അവതരിപ്പിക്കുന്നത്. പിന്നെ വാളും പരിചയും ധരിച്ച് വൃത്തത്തിൽ നിന്നും താളം ചവിട്ടും. വൃത്തത്തിനുള്ളിൽ കളിയാശാൻ ഉണ്ടാവും. പാട്ടുകൾ ആലപിക്കുന്നത് ആശാനായിരിക്കും. ഇലത്താളവുമായി ഒരേ താളത്തിലും നീട്ടിയും പാട്ടുകൾ അവതരിപ്പിക്കും. ശിഷ്യന്മാർ അതേറ്റുപാടുകയും താളത്തിൽ പരിചമുട്ടിക്കുകയും ചെയ്യും. വാളും പരിചയും ഇളക്കിക്കൊണ്ട് അതിവേഗത്തിൽ വെട്ടും തടയും നടത്തുമ്പോൾ നൃത്തത്തിന്റെ ചുവടും താളവും ചടുതലതയും അനുഭൂതി പകരും. ഒരേ ഗതിയിൽ മാത്രമല്ല, ഇരുന്നും ചരിഞ്ഞും തകിടം മറിഞ്ഞും കളിക്കാർ ആയോധാഭ്യാസം കാഴ്ചവയ്ക്കും. പാട്ടിനിടയിൽ ആശാൻ ഇലത്താളം മുറുക്കുകയും കളിക്കാർക്ക് ആവേശം പകരാൻ "ഹോയ് ഹോയ്" എന്ന് അട്ടഹസിക്കുകയും "ഹായ് തിന്തത്തെയ് തിന്തത്തെയ്" എന്ന് കലാശം കൊടുക്കുകയും ചെയ്യും. ചിലപ്പോൾ കളിവൃത്തത്തിനു പുറത്തുനിന്നും ആശാൻ പാട്ട് പാടാറുണ്ട്.

ക്രിസ്തുശിഷ്യനായ സെന്റ് തോമസിന്റെ ഭാരതത്തിന്റെ പ്രേക്ഷിത പ്രവർത്തനങ്ങളും വിശുദ്ധ സെബാസ്റ്റ്യനോസിന്റെയും വിശുദ്ധ ഗീവറുഗീസ്സിന്റെയും ജീവിതങ്ങളും പരാമർശിക്കുന്നതാണ് പരിചമുട്ടുകളിയിലെ പാട്ടുകൾ.

നാടൻ പാട്ടിന്റെ ശൈലിയിൽ പ്രചാരത്തിലുള്ളതാണ് പരിചമുട്ടുകളിയിലെ പാട്ടുകൾ എല്ലാം. ആയോധനകലയിൽ നൈപുണ്യം നേടിയിരുന്ന സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിലായിരുന്നു ഈ കലാവിനോദം പ്രചാരത്തിലിരുന്നത്. സുറിയാനി ക്രിസ്ത്യാനികളുടെ കല്യാണങ്ങളിലെ ചടങ്ങുകൾ ചുരുക്കിയതോടെ പരിചമുട്ടുകളിക്കു പ്രോത്സാഹനം ലഭിക്കാ

തായി. പള്ളികളിലെ ആഘോഷപരിപാടികളിലും മാറ്റം വന്നതോടെ പൊതുവേദിയിൽ നിന്നും ഈ കല പുറത്തായി. ചുരുക്കം ചില പള്ളികളിലെ പെരുനാളുകൾക്കു പരിചമുട്ടുകളിക്ക് ഇന്നും സ്ഥാനം നൽകി വരുന്നുണ്ട്.

** *** ** **

ദൈവം തമ്പുരാന്റെ അനുഗ്രഹം ഒന്നുമാത്രമാണ് ഇപ്പോൾ ഈ പരിച മുട്ടുകളിപ്പാട്ടുകൾ അച്ചടിച്ച് ഒരു പുസ്തകമായി വരും തലമുറയ്ക്ക് ഒരു വെളിച്ചമായി പ്രസിദ്ധീകരിക്കുവാൻ എനിയ്ക്ക് സാധിച്ചത്. കാരണം കുറി ച്ചിക്കാരായ, അമ്പലക്കടവിൽ പാപ്പൻ, ചെറുവേലിൽ കുഞ്ഞ് എന്നീ രണ്ടാ ശാന്മാരിൽ നിന്നും എന്റെ 7–ാമത്തെ വയസ്സിൽ പഠിച്ചതാണ് ഈ കല. എന്റെ 70–ാ മത്തെ വയസ്സിൽ എങ്കിലും ഈ പാട്ടുകൾ ഒരു പുസ്തകമാ ക്കാൻ അനുവദിച്ച ദൈവത്തെ ആദ്യമായി മഹത്വപ്പെടുത്തുന്നു.

തലമുറകളിൽ നിന്ന് തലമുറകളിലേയ്ക്ക് പകർന്നു കിട്ടിയ അമൂല്യ ങ്ങളായ പാട്ടുകളുടെ തനിമയും പൗരാണികതയും നഷ്ടപ്പെടാതെയും, അവയിൽ നിന്നും പ്രചോദനം ഉൾക്കൊണ്ട് സ്വയം രചിച്ച പാട്ടുകളുമാണ് ഇതിൽ സമാഹരിച്ചിട്ടുള്ളത്. ബൈബിൾ എന്നത് മനുഷ്യർക്ക് അറിവ്, ബുദ്ധി, സ്നേഹം, ആത്മീയം, താഴ്മ എന്നിവ നൽകുന്ന ഒരു ഉത്തമ സമ്പ ത്താണല്ലോ. നമ്മുടെ ക്രിസ്തീയപാട്ടുകൾ, യാമപ്രാർത്ഥനകൾ, പള്ളി കളിലെ ആരാധനയും, ഗീതങ്ങളും എല്ലാം ബൈബിളിൽ നിന്നും എടുത്തി ട്ടുള്ളവയാണല്ലോ. പരിചമുട്ടുകളിയും മാർഗ്ഗംകളിയും ഒന്നുതന്നെയാണ്. കാരണം രണ്ടും ബൈബിളിലെ പാട്ടുകളാണ്. എങ്കിലും പരിചമുട്ടുകളി അറിയപ്പെടുന്നത് മാർഗ്ഗംകളി എന്ന പേരിലാണ്. അരശതാബ്ദങ്ങൾക്ക് മുകളിലായി ഞാനിത് പഠിപ്പിക്കുവാൻ തുടങ്ങിയിട്ട്. ഒരുപാട് പള്ളികളിലും, അനേകം സ്കൂളുകളിലും, പഠിപ്പിച്ചിട്ടുണ്ട്. ഞാൻ പഠിപ്പിച്ച ശിഷ്യന്മാരു മായി, പല പള്ളികളിലും, പല കല്ല്യാണ അടിയന്തിര വീടുകളിലും, പല പൊതുവേദികളിലും, ഈ കല അവതരിപ്പിക്കുവാൻ എനിയ്ക്ക് സാധിച്ചു. പല വേദികളിലും മത്സരക്കളികൾക്ക് മാർക്കിടാൻ പോയിട്ടുണ്ട്. എല്ലാ റ്റിനും ഉപരിയായി 1992 ഫെബ്രുവരി 20 –നു തിരുവനന്തപുരം ദൂരദർശ നിൽ പോയി ഞാനും എന്റെ ശിഷ്യന്മാരും കൂടി ഈ എളിയകല അവതരി പ്പിച്ചു. കൂടാതെ കടുത്തുരുത്തി സെന്റ് മൈക്കിൾസ് ഹൈസ്ക്കൂളിൽ ഡോ. ചുമ്മാർ ചൂണ്ടലും, ഡോ. വെള്ളിയാൻ അച്ചനും കൂടി സംഘടിപ്പിച്ച ആശാന്മാരുടെ സെമിനാറിൽ പല പ്രാവശ്യവും പോയി പങ്കെടുക്കുകയും അവരിൽ നിന്നും ചിലതൊക്കെ പഠിക്കുവാനും ഇടയായിട്ടുണ്ട്. പന്തളം എമിനൻസ് പബ്ലിക്ക് സ്കൂളിൽ, സാമുവേൽ ചന്ദനപ്പള്ളി നഗറിൽ 2001 ഏപ്രിൽ 4, 5 തീയതികളിൽ നടത്തിയ ശില്പശാലയിലും പങ്കെടുത്തു. അവിടെ നിന്നും പാരിതോഷികങ്ങളും ലഭിച്ചു.

എന്റെ ഈ എളിയഗ്രന്ഥത്തിന്, ആസ്വാദനങ്ങളും അഭിപ്രായങ്ങളും

ആശംസകളും എഴുതിത്തന്ന പരിശുദ്ധ തിരുമേനിമാരോടും ബഹുമാനപ്പെട്ട അച്ചന്മാരോടും, എന്റെ സുഹൃത്തായ കളത്തിൽപറമ്പിൽ രഘുനാഥൻനായരോടും എനിയ്ക്കുള്ള അകമഴിഞ്ഞ നന്ദി അറിയിച്ചു കൊള്ളുന്നു. കൂടാതെ എന്നെ ഇതിന് പ്രേരിപ്പിക്കുകയും, അച്ചടി ചിലവിലേക്ക് സാമ്പത്തിക സഹായം തന്ന് സഹായിക്കുകയും ചെയ്ത എല്ലാ നല്ല ആൾക്കാരോടും എനിയ്ക്കുള്ള ഹൃദയം നിറഞ്ഞ നന്ദി അറിയിച്ചുകൊള്ളുന്നു. എന്റെ ഈ കൃതി വരുംതലമുറയ്ക്ക് ഒരനുഗ്രഹപ്രദമായി തീരട്ടെ എന്നുള്ള പ്രാർത്ഥനയോടു കൂടി ഈ ചെറിയ ഗ്രന്ഥം ലോകസമക്ഷം സമർപ്പിച്ചു കൊള്ളുന്നു.

എന്ന്,

**കെ. കെ കുറിയാക്കോസ്**
(കുട്ടപ്പായി ആശാൻ)

കുത്തുകല്ലുങ്കൽ വീട്
ചിങ്ങവനം, കുഴിമറ്റം പി. ഒ
പനച്ചിക്കാട്. കോട്ടയം – 686533



# ഉള്ളടക്കം

# പരിചമുട്ടുകളിപ്പാട്ടുകൾ

## ദൈവത്തിന് സ്തുതി

### ഗുരുവേ ശരണം

**ആദ്യമായി ഈശ്വര പ്രാർത്ഥന (കൗമാപാട്ട്) (പാട്ടു രീതിയിൽ)**
**(എന്നുള്ളിലെന്നും വസിച്ചിടുവാൻ.... എന്ന രീതി)**

1. ദൈവമേ നീ ശുദ്ധൻ, ബലവാൻ നീ ശുദ്ധൻ
മൃത്യുവില്ലാത്തവൻ നീ ശുദ്ധൻ, ഞങ്ങൾക്കായ്
ക്രൂശിന്മേൽ മൃത്യു ഏറ്റവനെ, നീ ചെയ്യണമേ കൃപയെ

**3 പ്രാവശ്യം ചൊല്ലി കുരിശുവരയ്ക്കുക**

2. കർത്തനെ ഞങ്ങളെ അനുഗ്രഹിക്ക കൃപ
ചെയ്തിട്ടനുഗ്രഹം താ ദേവ, ഞങ്ങളിൽ
പ്രാർത്ഥന ശുശ്രൂഷകൾ മുറ്റും, കൈക്കൊണ്ടനുഗ്രഹിക്ക

3. ദൈവമേ സ്തുതിയെൻ സൃഷ്ടകനെ സ്തുതി
കേവലം പാപികൾ മേൽകൃപ, സാദര
മേവുന്ന മശിഹാ രാജാ സ്തുതി എന്നേക്കും ബാറക്ക് മോർ

4. ആകാശത്തിൽ ഞങ്ങൾക്കുള്ള പിതാവേ
നിൻ, നാമം ശുദ്ധീകരിക്ക നിന്റെ, രാജ്യം
വരേണമേ നിന്നിഷ്ടം ഭൂമിയിൽ, ആകണേ സ്വർഗ്ഗതുല്യം

5. ഞങ്ങൾക്കുള്ളാഹാരമെന്നും നീ തരിക
ഞങ്ങളിൽ കടക്കാർക്ക് ഞങ്ങൾ, സാദരം
ക്ഷമിച്ചപോൽ ഞങ്ങളിൽ കടങ്ങൾ, പാപങ്ങളും ക്ഷമിക്ക

6. തെല്ലും പരീക്ഷയിൽ പൂകിപ്പിക്കല്ലെ നീ,
രക്ഷിക്ക ദോഷങ്ങളിൽ നിന്ന്, എന്തെന്നാൽ
രാജ്യവും ശക്തി മഹത്വവും എന്നേക്കും നിനക്കാമ്മീൻ

7. നന്മ നിറഞ്ഞുള്ള മറിയാമേ സ്വത്വം, കർത്തൻ
നിന്നോടു കൂടെ ഉണ്ട്, സ്ത്രീകളിൽ നീയല്ലോ,
ഭാഗ്യവതി തവ, ഉദരഫലം മശിഹാ,

8. നമ്മുടെ കർത്താവ് വാഴ്ത്തപ്പെട്ടുള്ളവൻ
ശുദ്ധ കന്യാസ്ത്രീയമ്മേ കർത്തൻ, മാതാവേ
എപ്പോഴും മൃത്യു നേരത്തിലും, പ്രാർത്ഥിക്കീ പാപികൾക്കായ്

## സ്തുതിപ്പ് പാട്ട്

1. മന്നിൽ പരിപാവനമാം പരുമല തന്നിലമരും പള്ളിയിൽ,
വാണരുളും കൊച്ചു തിരുമേനി ഞങ്ങളെ തുണ ചെയ്ക

2. കാണ്മാൻ പ്രഭയേറി ഒരു പുതുപ്പള്ളി തന്നിലമരും പള്ളിയിൽ,
വാണരുളും മാർ ഗീവർഗ്ഗീസ് സഹദാ ഞങ്ങളെ തുണചെയ്ക

3. പാരം പുകഴാർന്നു മന്നിൽ,കുറിച്ചിയിലെ വലിയ പള്ളിയിൽ,
വാണരുളും മാർ ശ്ലീഹന്മാർ തുണ വേണം ചെറുബാലർക്ക്

4. തിനതം തിന്നായ്, തിനതം തിന്നായ്, തിനതം
തിന്നായ്, തിനതോം, കർകു, തത്തരികിട
തിന്തകം, താ തരികിട തിന്തകം, താ
തെയ്യത്തകം, തങ്കത്താ, തിങ്കിണത്തോം

നിൻ തിരുമലരടിയടിയാർ നിനച്ച നീതരവിനയമായ്
ചന്തമേറും പരിചമുട്ടുകളിക്കൊരുമ്പെടുന്നീ സഭ തന്നിൽ
അറിവുള്ളവർ പരിഹസിപ്പതും സഹജമല്ലിതിൽ വന്നിടും
കുറവശേഷം ക്ഷമിച്ചു ഞങ്ങളെ അനുഗ്രഹിക്കേണമേവരും
തിരുഹൃദയം തുറന്നുവേണ്ടും, വെളിവു ഞങ്ങൾക്കേകുവാൻ
കരുണയുള്ളോരുടയവനേ, നീ കനിഞ്ഞു കാത്തരുളേണമേ
സൃഷ്ടിനാഥനായ നമ്മുടെ, രക്ഷയാമിക അടിയാർകൾ
രക്ഷചെയ്തിതാ നിത്യം ഞങ്ങളെ രക്ഷിക്കാ മമനാഥനേ
ഈ കവിതകളൊക്കെ ഞങ്ങളെ, സർവ്വേശാ നീ തോന്നിക്കാ
പിഴവരികിൽ പൊറുക്ക ദേവ പരമ ലോകതായേ
കർകു തിനതം തിന്നായ്, തിനതം തിന്നായ്

തിനതം തിന്നായ്, തിനതോം, കർകു, തത്തരികിട
തിന്തകം, താതരികിട തിന്തകം, താ
തെയ്യത്തകം, തങ്കത്താ തിങ്കിണത്തോം

## താളങ്ങൾ

**കളി തുടങ്ങുന്ന താളം**

താ, ഇന്ത, തരികിട, തികിത, തെയ്, ഇത്തതികിതെയ്

**ചുവട് മാറുന്ന താളം**

താ, കർകു, തിത്ത, തത്ത, തെയ്ത്ത, തികിതെയ്

**കളിമുറുക്കുന്ന താളം**

തൊ, കർകു, തിത്ത, തത്ത, തെയ്ത്ത താളം, തിത്തെയ്താളം, തിത്തെയ്താളം, തിത്തെയ് താളം, തെയ്ത്ത തികിതെയ്

**കളി നിർത്തുന്ന താളം**

താ, ഇന്ത, തരികിട, തികിത, തെയ്

## 1. പ്രാരംഭ ചുവടും താളവും

1. മെയ്യേ, തെയ്യത്തെയ്യത്തേ, അവിടേം
തെയ്യത്തെയ്യത്തേ, പോ, പോ, തകതകതാം
തികിതികിതാം, തീംന്തേഹ, തിന്തോ,
തിന്തോ, തരികിട, തികിത, ത്തേതാളം -

2. തെയ്യത്തെയ്യത്തേ, അവിടേം തെയ്യ
ത്തെയ്യത്തേ, പോ, പോ, തകതകതാം,
തികിതികിതാം, തീം ന്തേഹ, തിന്തോ,
തിന്തോ, തരികിട, തികിത, ത്തേതാളം -

3. തെയ്യത്തെയ്യത്തേ, അവിടേം,
തെയ്യത്തെയ്യത്തേ, പോ, പോ, തകതകതാം,
തികിതികിതാം, തീം ന്തേഹ, തിന്തോ,
തിന്തോ, തരികിട, തികിത, തെയ്

## 2. ലോകസൃഷ്ടി

1. തെന്തിന്നയ്, താനയ്, തനതം, തിന്നാനയ്
താനിന്നയ്, താനയ്, തനതം, തിന്നാനയ്

2. പഞ്ചവർണ്ണങ്ങൾ തെളിഞ്ഞുള്ളതായ
പഞ്ചവർണ്ണക്കിളി വന്നുര ചെയ്തു

3. പഞ്ചസാരപാലും തേനും ഗുളവും
കെഞ്ചാതെ തന്നാൽ കഥകളെ ചൊല്ലാം

4. തത്തമ്മയ്ക്കൊത്തപോൽ ഭോജനമേകി
തത്ത ഭുജിച്ചു പറഞ്ഞു തുടങ്ങി

5. സർവ്വേശ നാദിയിൽ വാനമവനി
സർവ്വ ചരാചരങ്ങളിവയെല്ലാം

6. മാറാതെ ഈശന്റെ കല്പന പോലെ
ആറു ദിനം കൊണ്ടെല്ലാമുളവായി

7. പാദസേവയ്ക്കായി തൻ സ്വരൂപത്തിൽ
ആദത്തെ സൃഷ്ടിച്ചിട്ടേദനിലാക്കി

8 നാനാതരം ഫലമുള്ള തരുക്കൾ
വാനവനാതോട്ടത്തിൽ മുളപ്പിച്ചു

9. ഗാഢനിദ്ര നരനു വരുത്തി താൻ
ഗൂഢമായ് സത്വരം സൃഷ്ടിച്ചൗവ്വായെ

10. ജീവതരുത്തോട്ടു മധ്യത്തിലാക്കി
കേവലം മാനുഷജാതിയ്ക്കു നാശം

11. തെന്തിന്നയ് താനയ് തനതം തിന്നാനയ്
താനിന്നെയ് താനയ് തനതം തിന്നാനയ്
താ, ഇന്ത, തരികിട, തികിത, തെയ്

## 3. ആദാമും ഹൗവ്വായും ഏദൻതോട്ടത്തിൽ

1. ആദത്തെ സൃഷ്ടിച്ചു, ഏദനിലാക്കി ദൈവം
ഏകനായിരിക്കാതെ, സ്ത്രീ വേണം കൂട്ടവന്ന്

2. നിദ്രയിലാദത്തിന്റെ അസ്ഥിയേലൊന്നെടുത്ത്
സ്ത്രീയാക്കി ചമച്ചവൾ, ക്കൗവ്വാ എന്നു പേരുമിട്ടു

3. തോട്ടം സൂക്ഷിപ്പാനും, കായ്കനികൾ ഭക്ഷിപ്പാനും
തോട്ടത്തിലവരെ, കാവലുമാക്കി ദൈവം

4. തോട്ടത്തിൻ നടുവിലുള്ള, വൃക്ഷത്തിൻ ഫലം നിങ്ങൾ
തിന്നുന്ന നാളിൽ, മരിക്കും നിശ്ചയം തന്നെ

5. ആദത്തെ വഞ്ചിപ്പാനായ്, സാത്താനൊരു സൂത്രമെടുത്തു
സർപ്പത്തിന്റെ വായിൽകയറി, സാത്താൻ വശവുമായി

6. തോട്ടത്തിൻ നടുവിലുള്ള, വൃക്ഷത്തിൻ ഫലം നിങ്ങൾ
തിന്നുന്ന നാളിൽ, കണ്ണുതുറക്കും നിങ്ങൾ

7. കണ്ണു തുറക്കും നിങ്ങൾ, ദൈവത്തെപ്പോലെയാകും
നേരെന്നു വിശ്വസിച്ചു, പഴം നാലവൾ പറിച്ചു

8. രണ്ടവൾ തിന്നു വേഗം, കൊണ്ടെക്കൊടുത്തവന്ന്
തിന്നപ്പോൾ ഇരുവരും, നഗ്നരായി ചമഞ്ഞല്ലോ

9. അത്തിയിലകൾ തുന്നി, നഗ്നത മറച്ചല്ലോ
ആദത്തെ വിളിച്ചപ്പോൾ, ഏദനിൽ കാണ്മാനില്ലേ

10. ഇതിന്നായിട്ടോ ആദാമേ, നിന്നെ ഞാൻ സൃഷ്ടിച്ചൂ
തോട്ടത്തിൽ നിന്നവരെ, ആട്ടിപ്പുറത്തിറക്കി

11. മാലാഖമാരെ കാവലുമാക്കി ദൈവം
താ, ഇന്ത, തരികിട, തികിത, തെയ്

## 4. ഹവ്വായെ പാമ്പു വഞ്ചിക്കുന്നത്

1. നാനാ ജീവികളിൽ, അതികൗശലമേറിയതാം തകതികിതെയ്
പന്നഗമതിൽ പുക്ക്, അതു സാത്താൻ വശമായ്, തകതികിതെയ്

2. വഞ്ചിച്ചൗവ്വായെ, അവൻ പുഞ്ചിരി വാങ്ങിയാൽ തകതികിതെയ്
പഞ്ചസാരപോലെ, അവൻ പാപക്കനി തീറ്റി തകതികിതെയ്

3. ആദത്തിനുമേകി, ഉടൻ നാണമവർക്കുണ്ടായി തകതികിതെയ്
ഖേദമോടത്തിയില, തുന്നിയുടുത്തവരും തകതികിതെയ്

4. കോപം പൂണ്ടുടയോൻ, വന്നാദത്തെ നോക്കി തകതികിതെയ്
പാപമതിൻ ഫലമായ്, ഒരു ശാപമവർക്കേകി തകതികിതെയ്

5. ആട്ടിയിറക്കിയവരെ, ആ തോട്ടത്തിൽ നിന്നും തകതികിതെയ്
കൂട്ടം കെറൂബികളാൽ, തൻ തോട്ടമുറപ്പിച്ചു തകതികിതെയ്

6. ദമ്പതിമാരവരിൽ, നിന്നൻപൊടു സന്താനം തകതികിതെയ്
ഇമ്പമൊടതിനാലെ, ജനസഞ്ചയമുളവായ് തകതികിതെയ്

7. ദുഷ്ടത വർദ്ധിച്ചു, അവരൊട്ടധികം പെരുകി തകതികിതെയ്
സൃഷ്ടികളുടെ നാഥൻ, കണ്ടതിലേറ്റം താപാൽ തകതികിതെയ്

8. നര മൃഗമിഴ ജാതി, പല പറവകളെയെല്ലാം തകതികിതെയ്
വിരവിനോടരമാക്കാൻ, അഖിലേശനുറച്ചുമന്നേ തകതികിതെയ്

9. ദശമാം തലമുറയിൽ, ഒരു തനയൻ നോഹായേ തകതികിതെയ്
വശമായ് ദൈവത്തിൻ, അവൻ മനസ്സിൽ ശുദ്ധതയാൽ- തകതികിതെയ്
താഃ ഇന്ത, തരികിട, തികിതാ, തെയ്

## 5. ചാഞ്ചാടും പൈങ്കിളി

1. ഇഞ്ചിരി നല്ലോരേ, നല്ലീത്തമരത്തിന്മേൽ തകതികിതെയ്
ചാഞ്ചാടും പൈങ്കിളിയെ, നിന്നാരംഭം ചൊല്ലോ - തകതികിതെയ്

2. താണുപറന്നാലോ, കിളി താമരയില മുകളിൽ തകതികിതെയ്
ചരിഞ്ഞു പറന്നാലോ, കിളി താകിടതത്തമ്മേ തകതികിതെയ്

3. പൊന്നുകിളി തത്തേ, നമുക്കാലിൻ മുകളേറാം തകതികിതെയ്
പാലും പഴവും തരാം, നിന്റെ ശീലങ്ങൾ മാറട്ടോ, തകതികിതെയ്

4. മുല്ലപ്പൂ ചൂടിടുന്ന, എന്റെ ബാലിമപിള്ളേരേ തകതികിതെയ്
എനിയ്ക്കൊരു മാലയ്ക്കും, കൂടി പൂ തരുമോ ബലരേ തകതികിതെയ്
താ, ഇന്ത, തരികിട, തികിത, തെയ്

## 6. ഇസ്രായേല്യരും ഫെലസ്തേരിയരുമായുള്ള യുദ്ധം

1. ഉന്നതഗുണമന്ദിരം ശൗൽ, മന്നവൻ ക്ഷിതി വാണനാലും
തന്നുടെ ജനവും ഫെലസ്ത്യരും, തമ്മിലടർ ചെയ്തെന്നഹോ

2. ഗിരിതടങ്ങളിൽ താഴ്വരയ്ക്കൊരു, വശത്തിലിസ്രായേല്ല്യരും
എതിർ വശത്തു ഫെലസ്ത്യരുമതിൽ, വസിച്ചു വാണിരുന്നെന്നഹം

3. ഫെലസ്ത്യരിലതി ബലിഷ്ഠമൂർത്തിയാം, ഗോല്ല്യാത്തെന്നവനേകം താൻ
പാളയത്തിൽ നിന്നാർത്തടുത്തുടൻ, പോർവിളി തുടങ്ങീടിനാൻ

4. ആറുമുഴവും ചാണും നീളമുള്ളാ,യത മഹാകായനാം
ആയവനൊടു മല്ലിടുവതി,ന്നാർക്കും ധൈര്യമില്ലാതെയായ്

5. കവചം തൊപ്പിയും കാൽചറായും, കട്ടിച്ചെമ്പുകൊണ്ടണിഞ്ഞവൻ
കവചം ശേഖലേ ആയിരമറു, നൂറു ശേഖലിരുമ്പിനാൽ

6. അലകു തീർത്തൊരു കുന്തവും നിഹ, ചുമലിലേന്തി നടക്കുവോൻ
വൻപനാണവൻ തൻ പരിച, വഹിച്ചു കൊണ്ടൊരു പുരുഷൻ

7. മുമ്പിലെപ്പോഴുമുണ്ടകമ്പടി, കമ്പമാർക്കുമികറ്റിടാൻ
ഏവനെങ്കിലും ഇസ്രായേല്യരി,ലേകനെന്നോടെതിർക്കുകിൽ

8. തോൽവിപറ്റുകിലേവനുമടിയാർ, നമുക്കിതെന്നോർക്കുകിൽ
വീറോടീവിധം ഗോല്ല്യാത്തിൻ മൊഴി, ശൗൽ മഹീപതി കേട്ടഹോ

9. ഏറിയ വിഷതാഗ്നിയിൽ, മനം നീറിയപ്പഴുതേറ്റവും
താ, ഇന്ത, തരികിട, തികിത, തെയ്

## 7. ത്രിലോകനാഥനോട് കൃപ യാചിക്കുന്നത്

1. ഈശോ തൻകൃപയാൽ, വണക്കമായ് തുടങ്ങുന്നേ
ത്രിലോകനാഥനേ കൃപ, എപ്പോഴുതുനാങ്കളിൽ

2. ആദിനാഥനേ നിന്നോടിരക്കുന്നേ, അധരത്താൽ
മുന്നവരിശോവിനാൽ, കൊടിത്തണൽ വഴങ്ങണേ

3. മതിരകക്കൊടിത്തണൽ, വഴങ്ങുവാൻ തുണയ്ക്കണേ
മെയ്‌വഴക്കമാവതിന്ന്, തൻ കൃപ വേണമേ

4. കളിയ്ക്കും മാലയ്ചുവടുതാളം, ചിലമ്പിലോശ വളകളും
കൈതന്നിൽ വാളും പരിചയേന്തി, കളിക്കുന്ന ചെറുബാലരേ

5. ഗുരുവിനെയോർക്കണം, വിളയാടണം ചെറുബാലരേ
വിളക്കത്താടിക്കളിക്കും നേരം, ഗുരുക്കന്മാരും തുണവേണം

6. എത്യപ്പൻ നാട്ടിലെവിടെ ചെന്നിട്ടും, ബഹുമാനപ്പെട്ട ഗുരുക്കളേ
നീട്ടി ചവിട്ടി കുറുക്കി ചാടി, കാട്ടിലിളമാൻ മറിയും പോൽ

7. കതിരൊളിവുലങ്കിന കളിമിന്നരിയും പൊന്നിനാൽ
സഭവിളങ്ങും പന്തലിൽ കളിയാടുന്ന ചെറുബാലരേ

8. പന്തലിൽ കളിയാടുമ്പോൾ, ചുഴിഞ്ഞാടണം ഇളബാലരേ
പൊൻപരിചയും വാളുമേന്തി, കളിയ്ക്കുന്ന ഇളബാലരേ
താ, ഇന്ത, തരികിട, തികിത, തെയ്

## 8. കർത്താവിന്റെ ഓശാന പ്രവേശനം

1. തെന്തിന്നയ് താനാനയ്, തനതം തിന്നാനയ്, താനാനയ് തത്തിന്താം
താനിനയ് താനാനയ്, തനതം തിന്നാനയ് താനാനയ് തത്തിന്താം

2. എന്തൊരു കാഴ്ചയിത്, പൊന്നേശു കഴുതമീതെ കയറി തത്തിന്താം
ചന്തമോടേറുശലേം, ദേവാലയം തന്നിലെഴുന്നള്ളുന്നോ തത്തിന്താം

3. ഇണ്ടൽകൂടാതെ രാജാധിരാജൻ, വരുന്നതു കണ്ടുടനേ, തത്തിന്താം
മുണ്ടുകളും കൊണ്ടേ അനേകർ, വഴിയിൽ വിരിച്ചിടുന്നേ - തത്തിന്താം

4. കാടുകളിൽ കയറി ചിലരൊടി,ച്ചോടുന്നു കൊമ്പുകളും - തത്തിന്ത
കേടുകൂടാതെയവർ തിരുമുമ്പിൽ, കൊണ്ടേ വിതറിടുന്നേ - തത്തിന്താം

5. മന്നരിൽ മന്നവനാം, മശിഹായെന്നുള്ളോരട്ടഹാസത്താൽ - തത്തിന്താം
ഈന്തക്കുരുത്തോലയാൽ, മശിഹായെ ആർത്തുഘോഷിച്ചീടുന്നേ - തത്തിന്താം

6. ഓശാന എന്നു ചിലർ, ഉയരത്തിലോശകളെന്നുമുടൻ- തത്തിന്താം
ആശയോടാർത്തിടുന്നേ, നഗരങ്ങളെല്ലാമിളക്കിടുന്നേ - തത്തിന്താം

7. പ്രാക്കൾ പറന്നിടുന്നേ, പൊൻവാണിഭമേശ മറിച്ചിടുന്നേ - തത്തിന്താം
ശീഘ്രമങ്ങോടീടുന്നേ, കച്ചവടക്കാരെടുത്താടലോടെ - തത്തിന്താം

8 ദൈവഭവനമിതാരും, നിങ്ങളശുദ്ധമാക്കീടരുതേ തത്തിന്താം
ദൈവവചനമിതു ധരിക്കുകിൽ, ദിവ്യലോകം ലഭിക്കും - തത്തിന്താം

9. തെന്തിന്നയ് താനാനയ്, തനതം, തിന്നാനയ് താനാനയ് തത്തിന്താം
താനിന്നയ് താനാനയ് തനതം, തിന്നാനയ് തനയ് - തത്തിന്താം
താ, ഇന്ത, തരികിട, തികിത, തെയ്

## 9. നെബുക്കദിനേസർ രാജാവിന്റെ കാലം

1. തെന്തിന്നയ് താനാനയ്, തനതം, തിന്നാനയ് താനാനയ് തത്തിന്താം
താനിന്നയ് താനാനയ് തനതം, തിന്നാനയ് തനയ് - തത്തിന്താം

2. നെബുക്കദിനേസർ രാജൻ, സ്വർണ്ണത്താൽ ബിംബമെന്നു ചമച്ചു - തത്തിന്താം
ബാബേലിൽ തൂറയെന്ന, താഴ്വര തന്നിൽ നിർത്തിയതിന്നായ് - തത്തിന്താം

3. വണ്ണമാറുമുഴവും, ഉയരം ആറുപത്തുമുഴവും - തത്തിന്താം
മണ്ണിലീ വിഗ്രഹത്തെ പ്രതിഷ്ഠിപ്പാൻ പ്രധാനന്മാരും കൂടി - തത്തിന്താം

4. നാഗസ്വരം, തംബുരു, കിന്നരം, ആദിയാം വാദ്യഘോഷം - തത്തിന്താം
ആഗതർ കേട്ടുവീണു കുമ്പിട്ടു, വന്ദിക്കവേഗമോടേ - തത്തിന്താം

5. ഈ വിധം കല്പനയെ, സ്വീകരിക്കാത്തവരേവരേയും - തത്തിന്താം
അവ്വണ്ണം തന്നെയതിൽ, സംബന്ധിക്കാതെയുള്ളോരെയുമാം - തത്തിന്താം

6. ബന്ധിച്ചിട്ടഗ്നിച്ചൂള പഴുപ്പിച്ചിട്ടു ചുട്ടുകളയും തത്തിന്താം
ബന്ധുവായാലും ഫല,മിതുതന്നെയെന്നു നിനച്ചു കൊൾക - തത്തിന്താം

7. ക്ഷോണിപതി വിധിയെ, വകവച്ചില്ല യഹൂദബാലർ - തത്തിന്താം
കാണിനേരത്തിടയിൽ, അവരെ ബന്ധിപ്പാനായ് വരുത്തി - തത്തിന്താം

8. കോപം മുഴുത്തു രാജൻ, അവരെ മൂവരേം തീയിലിട്ടു - തത്തിന്താം
പാപമെന്നു കരുതി, കാണ്മതിന്നായവൻ നോക്കിയപ്പോൾ - തത്തിന്താം

9. ജ്വലിക്കും ജ്വാലയതിൽ, നടക്കുന്നു നാലുപേർ മന്ദമായി - തത്തിന്താം
ചലിക്കും നാലാമന്റെ, നിറമതു ദൈവപുത്രനു തുല്യം - തത്തിന്താം

10. ശന്ദ്രജം പൂണ്ടരചൻ, വിസ്മയം പൂണ്ടുഭ്രമിച്ചു നിന്നു - തത്തിന്താം
ശദ്രക്കും, മേശക്കും, അബേദ്നഹോ, ആയുള്ളോരേവന്ദവിൻ - തത്തിന്താം

11. ലേശവും കൂസൽ കൂടാ, തവർ നിന്നുമന്നവൻ സന്നിധിയിൽ - തത്തിന്താം
രോമമൊന്നു കരിഞ്ഞി,ല്ലവർക്കൊരു തീ മണം പോലുമില്ല - തത്തിന്താം

12 ഇങ്ങനെ കണ്ട രാജൻ, വിഗ്രഹാരാധനയെ ത്യജിച്ചു - തത്തിന്താം
തിങ്ങിനാൻ മോദമോടെ, അവരെല്ലാം യഹോവായെ സ്തുതിച്ചു - തത്തിന്താം
താ, ഇന്താ, തരികിട, തികിത, തെയ്

## 10. യാക്കോബിന്റെ മക്കൾ ദോഥാനിൽ

തെന്തിന്നയ് താനാനയ്, തനതം, തിന്നാനയ് താനാനയ് തത്തിന്താം
താനിന്നയ് താനാനയ് തനതം, തിന്നാനയ് തനയ് - തത്തിന്താം

1. യാക്കോബിൻ പുത്രരവർ ദശവരും, ദോഥാനിൽ എത്തിയപ്പോൾ - തത്തിന്താം
അക്രമമോടവരും, അജങ്ങളെ മേയിച്ചു വാങ്ങീടുമ്പോൾ - തത്തിന്താം

2. ഞാറച്ചുവട്ടിലവർ, ഒരു ദിനം പാളയം കെട്ടിയല്ലോയ് - തത്തിന്താം
ഞായറാകുന്നുമല്ലോ, ദിനമൊരു നാലുമണികഴിഞ്ഞ് - തത്തിന്താം

3. ലേവിയും വന്നു വേഗം, രൂബനോടിപ്രകാരമുണർത്തി - തത്തിന്താം
ആ യൗസേപ്പിന്റെ, സ്വപ്നത്തിന്റെ അർത്ഥവുമെൻ മനസ്സിൽ - തത്തിന്താം

4. ലേശം മറക്കയില്ല, അവനൊരു വൈരിയാണെന്നു നൂനം - തത്തിന്താം
കാശിന്നൊരു പിടിയും, വശമില്ല ഭാവവും കട്ടിയാണേ - തത്തിന്താം

5. ഈരഞ്ചു മേഘമായ, നക്ഷത്രവും പിന്നാലെ ചന്ദിരനും - തത്തിന്താം
നേരെയവന്റെ ചുറ്റും, പ്രദക്ഷിണം വച്ചു നമസ്ക്കരിച്ചേ - തത്തിന്താം

6. തമ്പിയായുള്ളവന്റെ, നെൽക്കറ്റയെ നമ്മുടെ കറ്റ കൂപ്പി - തത്തിന്താം
നമ്പിടേണമവനേ, നമുക്കിന്ന് അഗ്രജകേട്ടു കൊൾകെ - തത്തിന്താം
താ - ഇന്ത - തരികിട - തികിത - തെയ്

## 11. ഉണ്ണിയെ ഉറക്കുന്നത്

തെന്തിന്നയ് താനാനയ്, തനതം, തിന്നാനയ് താനാനയ് തത്തിന്താം
താനിന്നയ് താനാനയ് തനതം, തിന്നാനയ് തനയ് - തത്തിന്താം

1. പെറ്റമുലക്കിടപ്പിൽ, അമ്മ കൊണ്ടെ കാഴ്ചയും വച്ചുടനെ - തത്തിന്താം
പട്ടും വളയുമിട്ടേ, പൊന്നമ്മ മുത്തിത്തൊഴുതുടനെ - തത്തിന്താം

2. നാരിമാർ വന്നു വേഗം, ശിശുവിനെ ചാലവേ കയ്യിലേന്തി - തത്തിന്താം
വീരാളിപ്പട്ടതിലെ, പൊതിഞ്ഞും കൊണ്ടാരിരിരാരാരോം - തത്തിന്താം

3. ഉണ്ണിയെൻ പൊൻമകനെ, ഈ ലോകർക്ക് കണ്ണാൽ പിറന്നവനേ - തത്തിന്താം
പൊന്നും മുഖമഴകാ, ലുറങ്ങുറങ്ങാരിരിരാരാരോം - തത്തിന്താം

4. കാലത്തെ എൻമകനെ, കുളിപ്പിച്ചു നീലമാംമയ് എഴുതി - തത്തിന്താം
പാലും കൊടുത്തു തൊട്ടിൽ, കിടത്തിക്കൊണ്ടാരിരിരാരാരാം- തത്തിന്താം
ദാമ്പത്യമെന്നും പിതാക്കളിൽ, ബന്ധം ധൃഢീകരിപ്പാൻ- തത്തിന്താം

5. ചെമ്പകപ്പൂസുവേന്തി,ട്ടുറങ്ങുറങ്ങാരിരിരാരാരോം - തത്തിന്താം
താ - ഇന്ത - തരികിട - തികിത - തെയ്

## 12. യൗസേപ്പ് പൊട്ടക്കിണറ്റിൽ

1. അക്കാലം ബാവ തന്റെ, മക്കൾ പത്തു പേരുമായ്
2. ആടുമാടുകൾ കൂട്ടവുമായ്, മേയിച്ചവരും വാഴുമ്പോൾ
3. മേയിച്ചു താമസിച്ചവ,രേറിയ നാളായിട്ട്
4. കൂട്ടത്തിന് സുഖമോ, സോദരർക്ക് സൗഖ്യമോ
5. എന്റെ പുത്രൻ യൗസേപ്പേ, വേഗം നീ പോയി നോക്കിവാ
6. കല്പന തൻ കേട്ടപ്പോൾ, ശേഖേമിന്നായ് നട കൊണ്ടു
7. ശേഖേമിൽ താനെത്തീട്ട്, ദേശമൊക്കെ നോക്കിതാൻ
8. തേടിക്കാണാഞ്ഞുഴലുമ്പോൾ, വന്നൊരുവൻ നേരിട്ട്
9. കണ്ടോ എന്നുടെ സോദരരും, കൂട്ടവുമൊക്കെ എവിടെയായ്
10. തീറ്റിയില്ല ശേഖേമിൽ, പോകേണം നാം ദോർദാനിൽ
11. എന്നവരും ചൊന്നതിനെ, കേട്ടുകൊണ്ടു നിൽക്കവേ
12. രൂബൻ, ശിമയോൻ, ലേവി, യഹൂദ ദൂരെ വച്ച് കണ്ടിട്ട്
13. അതാ വരുന്നൊരു സ്വപ്നക്കാരൻ, നമ്മുടെ കയ്യിലായല്ലോ
14. സപ്നഫലവും പക്ഷപ്രീതിയും, നമുക്കിപ്പോൾ കാണേണം
15. അയ്യോ കുലചെയ്യാതെ, പൊട്ടക്കിണറ്റിലിട്ടേരോ
16. വെള്ളമില്ലാ കുഴിയിലെ, തള്ളിയിട്ടവർ തമ്പിയെ
17. വീണ്ടും രക്ഷ ചെയ്വാനായ്, രൂബൻ ചെയ്തോരുപായം
18. കൂട്ടത്തെ തിരിപ്പാനായ്, രൂബൻ പോയ സമയത്ത്
19. മിസ്രയേമ്മിനു പോകുവാനായ്, യിശ്മായേൽക്കാർ വന്നതിലേ
20. സുന്ദരനാം യൗസേപ്പിനെ, കാണിച്ചവരോടു ചൊല്ലുന്നു
21. ഇരുപതു കാശു തന്നെന്നാൽ, തന്നേക്കാമീ കുഞ്ഞിനെ
22 കേടുപാടുകൾ നോക്കീട്ട്, കൊള്ളാമെങ്കിൽ തന്നേക്കാം
23. കാശു വാങ്ങി യഹൂദാ, വിറ്റു നമ്മുടെ തമ്പിയെ
24. വീണ്ടും രൂബൻ വന്നപ്പോൾ, കുഴിയിലില്ല പൈതൽ താൻ
25. അയ്യോ കുലപാതകരെ, കണ്ടില്ലല്ലോ കുഞ്ഞിനെ
26. മാർവ്വത്തങ്ങലച്ചിട്ട്, മാർവസ്ത്രങ്ങൾ കീറിട്ട്
27. മോഹാലസ്യം വന്നിട്ട്, തിണ്ണെന്നങ്ങു മണ്ണിലായ്
താ - ഇന്ത - തരികിട - തികിത - തെയ്

## 13. യൗസേപ്പ് പൊത്തിഫേറിന്റെ ഭവനത്തിൽ

1. പൊത്തിഫേറിന്റെ പത്തനം തന്നിൽ, പാർത്തു യൗസേപ്പുകുട്ടി, കാര്യസ്ഥനായി
സത്വരിലെങ്ങും സത്യസ്വരൂപൻ സൗഖ്യമികറ്റിടുന്നേ - തത്തിന്താം

2. ഏവമിരിക്കും കാലത്തൊരിക്കൽ, വേട്ടയ്ക്ക് പോയ് വനത്തിൽ - മന്ത്രി വീരൻ
സാമർത്ഥ്യമേറും ബാലനെയെല്ലാം ഏല്പിച്ചുല്ലാസപൂർവ്വം - തത്തിന്താം

3. ബാലകൻ തന്റെ രൂപലാവണ്യ, മാധുരി ആസ്വദിച്ചു - ദൈനംദിനം
മാലാഖതാരിലേറിയ മർത്യൻ, സത്ത്യമധർമ്മപത്നി തത്തിന്താം

4. കാഴ്ചയ്ക്കിണങ്ങും കാമുകന്മാരെ, കാമിക്കും കാമിനിമാർ വീഴ്ച യ്ക്കഹോ
താഴ്ചയെന്നല്ല വീഴ്ചയും മറ്റും, ചിന്തിക്കയില്ല തെല്ലും - തത്തിന്താം

5. കാത്തിരുന്നീടും - കാലത്തീവണ്ണം സൗകര്യം വന്നതിനാൽ - സന്തുഷ്ടയായ്
സാത്താൻ മൊഴിയാൽ, യൗസേപ്പിനെ താൻ, അന്തികത്തിൽ വിളിച്ചു - തത്തിന്താം

6. കൂടെശയിപ്പാൻ നിർബന്ധിച്ചേതും, കൂസൽ കൂടാതെയവൾ - യൗസേപ്പതു -
പാടില്ലെന്നോതി, പാതകവീഥി, സജ്ജനത്തിൽ സഹജം - തത്തിന്താം

7. പാദത്തിൽവീണു പാരം കരഞ്ഞും, സാഹസപ്പെട്ടു ധന്യ - യൗസേപ്പിന്റെ -
തേജസ്സിളക്കാൻ, സാധ്യമാകാതെ നൈരാശ്യമാർന്നവളിൽ - തത്തിന്താം

8. കൊണ്ടൽ കോളാലെ, വെണ്മതിപോലെ കൊണ്ടൽ വേണി മണിയായ് - ദുഷ്ടതയായ്
കൊണ്ടു വൈരാഗ്യം, പൂണ്ടു കിടന്നു, കാന്തൻ വരും മുരക്കയ് - തത്തിന്താം
താ - ഇന്ത - തരികിട - തികിത - തെയ്

## 14. യൗസേപ്പ് കാരാഗൃഹത്തിൽ

1. കാനനത്തിൽ വേട്ടയാടാൻ പോയി വരും പ്രാണനാഥാ ഇതു കേൾക്കുക
കാണിനേരം പോലും വാണിടുവാനിനി-ത്രാണി എനിക്കില്ല നാഥനേ

2. വല്ലഭൻ പോയതിൽ വല്ലായ്മപ്പെട്ടു ഞാൻ - എല്ലാം മറന്നിതു നേരമേ
ഈ മല്ലനാം യൗസേപ്പങ്ങുല്ലാസമായ് സ്വൈര്യ സല്ലാപ വാക്കുകളോതിയേ

3. മാനിനിമാരുടെ മാനാഭിമാനത്തെ ഹാനിവരുത്തിയ നീചനെ,
കാണിനേരം പോലും താമസമെന്യേ പ്രാണനാഥാ ദൂരത്താക്കുക

4. ഇത്തരം ഭീഷണി വാക്കുകൾ കേട്ടുടൻ പൊത്തി
ഫേറിൻ ചിത്തം നൊന്തിത്, ഉത്തമനാകിയ

5. യൗസേപ്പിനെ മന്ത്രിസത്തമൻ ശിക്ഷവിധിച്ചയ്യോ
മരണശിക്ഷയ്ക്കു നീ അർഹനാണെങ്കിലും, സ്മരണയോ

6. ടീവിധം ചൊല്ലുന്നു, മേലിലൊരുത്തരവുണ്ടാ
കുകവരെ കാരാഗൃഹം തന്നിൽ പാർക്കുക -

7. തത്തിത്ത, തിങ്കിണ, താകുജണം തരി, തങ്കതരികിട, തികത
രികിട, താതാം, കിണത്തോം - താ തിത്ത, തിങ്കിണ, താകുജ
ണം തരി, തകതരികിട, തികതരികിട, താതാംകിണത്തോം

## 15. യോഹന്നാന്റെ ജനനം

1. ദൈവനിയോഗാൽ വന്നു, മാലാഖയുണർത്തിച്ചു
2. ദുഃഖമാകെയൊഴിച്ചിങ്ങു, പുത്രനെ നൽകുവാനായ്
3. മച്ചിയെന്നനേകർ ചൊന്ന, ഏലിശബേത്തു കന്നി
4. ഗബ്രിയേലാലല്ഭുതങ്ങൾ, പുത്രനവൻ പിറന്നു
5. ഏന്തിടേണം പേരു തന്റെ, പിതാവിനോടറിയിക്ക
6. ആംഗ്യത്താൽ എഴുത്തുപ,ലകതരണമെന്ന്
7. എഴുതികാണിച്ചതിന്മേൽ, യോഹന്നാൻ ബാപ്തീസെന്ന്
8. ഉടനെ നാവതു കണ്ടു, സംസാരങ്ങളുമായി
9. ഒട്ടുപേർക്കു സംശയങ്ങൾ, കർത്തനാണിവനെന്ന്
10. പുണ്യവാനാം യോഹന്നാന്റെ, വാർത്തയൊന്നു കേൾക്കുമെങ്കിൽ
11. കാനനങ്ങൾ വശമായി, കായ്കനികൾ ആഹാരമായ്
12. വെട്ടിക്കിളിയും കാട്ടുതേനും, ഭക്ഷണമീ പുണ്യവാന്
13. ഒട്ടുകരോമവുമാണേ, വസ്ത്രമവൻ ധരിച്ചത്
14. കേട്ടു പല ബാലകരും, ഓടി തന്റെ കാൽച്ചുവട്ടിൽ
15. എന്നെക്കാളും വലിയവൻ, വരുന്നു എന്റെ പിന്നാലെ
16. അവനുടെ ചെരിപ്പിൻ വാ,റഴിപ്പാൻ ഞാൻ യോഗ്യനല്ല
17. ജ്ഞാനസ്നാനമേറ്റുടനെ, പ്രാവുതന്മേൽ ആവസിച്ചു
18. ഇവനെന്റെ പ്രിയപുത്രൻ, ഇവനെ കൈക്കൊൾക വേണ്ടൂ
19. സ്വർഗ്ഗവാതിൽ തുറന്നു ഞാൻ, നിന്നരികിൽ നിന്നിടാമോ
താ - ഇന്ത - തരികിട - തികിത - തെയ്

## 16. ഇസഹാക്കും മക്കളും

1. പുണ്യവാനിസഹാക്കി,ന്നുണ്ടായി രണ്ടു മക്കൾ
2. ഒന്നാമനേശാവെന്നും, പിന്നാവൻ യാക്കോബും താൻ

3. താതനെന്തതിപ്രീതി, ഏശാവോടതുപോലെ
4. മാതാവിന്നതിരറ്റ, വാൽസല്യം യാക്കോബിന്ന്
5. വാർദ്ധക്യം കൊണ്ടു കണ്ണിൽ, കാഴ്ച പോയ് അവസാനേ
6. യാത്രയ്ക്കടുത്തിരിക്കും, ഇസഹാക്കൊരു ദിനം
7. വില്ലാളിവീരനാകും, നന്ദനെനേശാവോടെ
8. ചൊല്ലീനാൻ മനോരഥ,ലൗകികമോഹം തീർപ്പാൻ
9. ഓമനമകനെ നീ, പോകേണം വേട്ടയാടാൻ
10. വേട്ടചെയ്തിറച്ചിയും, കൊണ്ടിങ്ങു വന്നിടേണം
11. മാംസമുണ്ടെങ്കിലല്പം, വല്ലതും ഭക്ഷിക്കാം ഞാൻ
12. താതന്റെ ആശയേതും, സാധിക്കും നല്ല പുത്രൻ
13. അപ്പോഴേ വില്ലും അമ്പും, തൻ കരം തന്നിലേന്തി
14. അപ്പന്റെ വൽസലനാം, ഏശാവു പോയി കാട്ടിൽ
15. ഈ കാര്യം ഗൂഢമായി,ട്ടൊക്കെയും അമ്മ കേട്ടു
16. വെക്കം വിളിച്ചു ചൊന്നാൻ, യാക്കോബിനോടിവണ്ണം
17. നിൻ പിതാവിന്റെയിഷ്ടം, സാധിച്ചാശ്ശീസു വാങ്ങാൻ
18. അൻപോടെ നിന്റെ ജേഷ്ഠ,നെന്നു ഞാനറിഞ്ഞിപ്പോൾ
19. ആഹാരം രുചികര,മായിട്ടു വേണമെന്ന്
20. താതൻ പറഞ്ഞീടുവൻ നായാടാൻ പോയേ തികി തെയ്
21. വേട്ടചെയ്തിറച്ചിയും, കൊണ്ടവൻ വരും മുമ്പേ
22. വേഗമൊരാടിനെ നീ, കൊണ്ടിങ്ങു തന്നിടേണം
23. പാകം ചെയ്തതു ഞാനും, പാത്രത്തിലാക്കിത്തരാം
24. പാരാതെ പിതാവിന്, കൊണ്ടെക്കൊടുത്തീടേണം
25. ഏശാവാണെന്നോർത്തപ്പൻ, ആശ്ശീസു നിനക്കേകും
26. ശാപമെനിക്കും കിട്ടും, ആകുലമില്ലതിന്മേൽ
27. ചോദിച്ചാനമ്മയോടു, യാക്കോബുമതു നേരം
28. സോദരനേശാവിന്, രോമം നിറഞ്ഞ ദേഹം
29. താതൻ തലോടും നേരം, ആളറിഞ്ഞീടുമല്ലോ
30. ഞാനതിനെന്തുചെയ്യും, മാതാവേ പറഞ്ഞാലും
31. ആട്ടിനെ കൊന്നതിന്റെ, തോലും പുതച്ചും കൊണ്ട്
32. താതന്റെടുത്തു ചെന്നാൽ, കാര്യം പറ്റിക്കാം കുഞ്ഞേ

33. ഏവം സമ്മതിപ്പിച്ചു, മാതാവും യാക്കോബിനേ
34. ഏതും വൈകാതെ പിതൃ, സന്നിധൗ യാത്രയാക്കി
35. ആഗ്രഹിച്ചതുപോലെ, ആഹാരം കഴിഞ്ഞുടൻ
36. യാക്കോബിനെത്തലോടി, ആശീസു നൽകി താതൻ
37. യാക്കോബിന്റൊച്ച എന്റെ, ഏശാവിൻ ശരീരവും
38. ആർക്കറിയാമിതെല്ലാ, മെന്നേവം ഓർത്തു വൃദ്ധൻ
39. ഏറെത്താമസിയാതെ, ഏശാവും വന്നു ചേർന്നു
40. കാര്യം നടന്നതെല്ലാം, താതനും ബോധ്യമായി
താ - ഇന്ത - തരികിട - തികിത - തെയ്

## 17. നോഹയുടെ കാലത്തെ ജലപ്രളയം

1. നീതിമാനാം നോഹയോ,ടീവിധം കല്പിച്ചീശൻ
2. ഭൂമിയിലാകെയുള്ള ജീവ,ജാലങ്ങളെല്ലാം
3. ഹാനി വരുത്തി ഭൂമി, ആകവെ നശിപ്പിക്കും
4. വെള്ളത്താൽഹനിപ്പിക്കാ,നുള്ളിലുറച്ചതിനാൽ
5. മുന്നൂറു മുഴം നീളം, വീതി അമ്പതു പൊക്കം
6. മുപ്പതു മുഴമായി, പെട്ടകമൊന്നുണ്ടാക്കി
7. ജീവജാലങ്ങളിലെ, സർവ്വവുമിണകളായ്
8. ഓരോരോ മുറികളിൽ, ഓരോരോ വർഗ്ഗങ്ങളെ
9. വേണ്ടവിധമാഹാരം, ശേഖരിക്കണമിപ്പോൾ
10. എന്തെന്താലഞ്ചെട്ടു ദിനം, മാരി പെയ്യിക്കും ഞാൻ
11. എന്നരുൾ കേട്ടു നോഹ, കല്പന പോലെ ചെയ്തു
12. തൽക്ഷണം നോഹ തൻ, കുടുംബവും പെട്ടകത്തിൽ
13. ഉള്ളിൽ കയറി വാതിൽ, ചേർത്തടച്ചീശനപ്പോൾ
14. താമസമെന്യേ മാരി, ചൊരിയിച്ചുടയവൻ
15. ധാരധാരയായ് നാല്പതു, രാപകൽ വർഷിച്ചപ്പോൾ
16. പാരിടമഖിലവും, വാരിധിപോലെയായി
17. സർവ്വജീവികളെല്ലാം, വെള്ളത്തിൽ മുങ്ങിച്ചത്തു
18. കാരുണ്യവാനിതേറ്റം, താപിച്ചു ദയതോന്നി
19. മാരി നിറുത്തി വറ, കാറ്റടിപ്പിച്ചു വേഗം
20. കാലക്രമേണ വെള്ളം, വറ്റിത്തുടങ്ങിയപ്പോൾ

21. ഏഴാകും മാസം തീയതി, പതിനേഴിൽ തന്നേ
22. ആറാറാത്തെന്ന മല, തന്നിലുറച്ചു പെട്ടി
23. തൽക്ഷണം പെട്ടകത്തിൽ, മുകൾത്തട്ടെടുത്തീശൻ
24. വാതിൽ തുറന്നു മലങ്കാക്കെ, അയച്ചു നോഹ
25. ഭോജനപ്രിയനാകും, കാക്കയെ കാണാതായി
26. വ്യാജമില്ലാത്ത മാടപ്രാവേ, അയച്ചു നോഹ
27. രണ്ടാമതാപ്പക്ഷിയും, കൊണ്ടുവന്നൊലിവില
28. മൂന്നാമതാപ്പക്ഷിയും, വന്നില്ല തൻ സവിധേ
29. സമ്മതിച്ചുടൻ നോഹ, അർപ്പിച്ച ബലിയന്ന്
30. സ്വീകരിച്ചുടയവൻ, ഈ വിധം നാശമിനി
31. പാരിതിൽ ചെയ്ക, യില്ലെന്നുള്ള വാഗ്ദാനം ചെയ്തു
32. പാരാതെ അവരെല്ലാം, യഹോവായെ സ്തുതിച്ചു
    താ - ഇന്ത - തരികിട - തികിത - തെയ്

## 18. കർത്താവിന്റെ അന്ത്യപ്രാർത്ഥന

1. അന്ത്യസമയമായവാറെ, യേശുദേവൻ
   ചന്തമിയലും, ഗത്ശമേനാംവനിയിലേറി
2. ക്ലേശമഖിലം തീർത്തു നമ്മേ, കാത്തു കൊൾവാൻ
   കേവലനാം താതനോട്, യാചിച്ചീശൻ
3. നിദ്ര ചെയ്യും പത്രോസിനെ, താനുണർത്തി
   ജാഗ്രതയോടിരിക്കേണ,മെന്നു ചൊല്ലി
4. കൂടെയുള്ള മറ്റു ശിഷ്യർ, നിദ്ര ചെയ്കേ
   കുടിലലോരൊടു, കൂടി യൂദോസ്കറിയോത്ത
5. ഒറ്റവനെ ചുംബനത്താൽ, ചൂണ്ടിക്കാട്ടി
   പറ്റിലർക്കും ഗുമതി, യൂദാ ശിഷ്യനപ്പോൾ
6. ബന്ധനം ചെയ്‌വാനൊരുങ്ങി, രാജസേവകർ
   ബന്ധുവാകും കർത്താവിനെ, കൂസലെന്യേൻ
7. വാളെടുത്തീട്ടൊന്നു വെട്ടി, ശിമവോൻ സ്കീപ്പാ
   ഒരു സേവകനുടെ, കാതറുത്തു താഴെ വീഴ്ത്തി
8. ശിഷ്യദേഷ്യം ശമിപ്പിച്ചീശൻ, കാരുണ്യത്താൽ
   ആ സേവകനുടെ, കാതുതൊട്ടു സൗഖ്യമാക്കി

9. വാളെടുക്കുന്നവനെല്ലാം, വാളാൽ വീഴും
ശിമവോനെ നീ, വാളെടുത്തുറയിലിടു

10. പണ്ടു ചിലർ, ശണ്ടയ് പേടും, പങ്കി രാജൻ
പടവിരുളാൽ, നെഞ്ചിയുളാന്റെമരികി റാലി

11. വാളെടുത്തീട്ടൊന്നു വെട്ടി, തുണ്ടമാക്കി
കടലിൽ വെള്ളം, ഉപ്പു നീരിൽ രുധിരമാക്കി

12. കാന്തൻ മലകിടുകിടുത്തീട്ടൊരു പെടുത്തേ
കടലിൽ പാമ്പാ, കുലമറുത്ത പരിച കേൾപ്പീൻ
താ - ഇന്ത - തരികിട - തികിത - തെയ്

## 19. കർത്താവിന്റെ അൽഭുത പ്രവൃത്തികൾ

1. അവനിമണ്ണേലത്തേ, ലവനം ചെയ്തു കൊൾവാൻ
അവനി പാന്മയത്തിൽ, അവതരിച്ചു ദൈവം

2. തിരുമുഖം കാണ്മാനും, തിരുമൊഴി കേൾപ്പാനും
കരുതി യഹൂദന്മാർ, മരുതുകയാണിന്ന്

മുറുക്കം രോഗികൾക്ക്, സൗഖ്യമേകി, മരിച്ചവർക്ക് ജീവൻ നൽകി
3. സാഗരത്തിൽ താൻ നടന്നു, പച്ചവെള്ളം വീഞ്ഞാക്കി
അപ്പമഞ്ചു മാത്രം, അഞ്ചു സഹസ്രങ്ങൾ
4. തൃപ്തരായതോർത്താൽ, ആശ്ചര്യമാണിന്ന്
താ - ഇന്ത - തരികിട - തികിത - തെയ്

## 20. എലിമലേക്കും കുടുംബവും

1. എലിമലേക്കും തന്റെ, കാന്ത നവോമിയും
പുത്രദ്ധ്വയത്തോടെ, ബേതലഹേമിൽ നിന്നും

2. ക്ഷാമം മൂലം പോയി, മോവാബിൽ വസിച്ചു
താമസമെന്യേ, താതനും മരിച്ചു

3. മാതാപുത്രികളെ, പുത്രരിരുവരും
കാന്തയായ് വരിച്ചു, മാതാവുമായ് പാർത്തു

4. ജേഷ്ഠത്തി ഓർപ്പായും, സോദരിയാം രൂഥും
പാർത്തു ദശവർഷം, കണവരും മരിച്ചു

5. മാതാ താനും തന്റെ, സൂനു പത്നിമാരും
നാഥന്മാരില്ലാതെ, പാരമായ് വലഞ്ഞു

6. ക്ഷാമം തീർന്നു ധാന്യം, ഏകീ ബേത്‌ലഹേമിൽ
ആ ദേശത്തേക്കായി, വിധവമാർ തിരിച്ചു

മുറുക്കം മിത്രങ്ങളെ പോകിൽ നിങ്ങൾ, തത്ര താതൻ ഭവനത്തിൽ
7. ക്ഷിത്രിനാഥൻ കൃപയാലെ, തത്ര സുഖേ വസിച്ചാലും
ശുദ്ധമോരോന്നായ്, മാതാ പുത്രികളോടുണർത്തിയാലെ
8. അത്തലാലെ പറഞ്ഞവരെ,ത്തിടും നിന്നോടു കൂടെ
ഉണ്ടോ എന്നുദരെ സുതർ, വണ്ടറാണി കുഴൽമാരെ
9. ഉണ്ടായാലും വേണ്ട നാളിൽ, കണ്ടീടുമോ രണ്ടൊരുപോൽ
ഓർത്തു ചുംബിച്ചോർപ്പാ, മാതാവേ പിരിഞ്ഞു
10. പാർത്തു രൂഥു മാതാ, ചിത്തമൊത്തു പാർത്തു
താ - ഇന്ത - തരികിട - തികിത - തെയ്

## 21. ബോവാസിന്റെ വയൽ

1. താനിനതെന്ത, താനേതാതനയ്, താ, താനതെന്തതാനേനാം
താനിനതെന്ത, താനേനാതനയ്, താനതെന്തത്താനേനാം

2. രൂഥു മാതാവൊടു ചോദിച്ചു, ദയവുള്ളവനുടെ വയലിലും
തെരുതെരെക്കതിരു പറിക്കാനായ്, പോകട്ടയോ എന്റെ പൊൻമാതാ

3. പോകാനനുമതി നൽകിയതാം, മാതാ നൽവരമേകിയതാൽ
മാനഹാനി നിനയ്ക്കാതെ, പോയവൾ കാലം ഊരാനായ്

4. ദൈവത്തിന്റെ കൃപയാലെ, പോയ വയലതു പാർത്തെന്നാൽ
ഭർതൃ കുടുംബജനായുള്ളോർ, ബോവാസിൻ വകയായിരുന്നു

5. വയലുടമസ്ഥൻ വന്നപ്പോൾ, യുവതി രത്നമിതേതെന്നും
നാവോമിയാം മരുമകളാം, മോവാബ്യസ്ത്രീയാണെന്നും

6. അറിഞ്ഞവനവളൊടു പറഞ്ഞിഥം, മേലാൽ വേറൊരു വയലിലും
പോകാതെന്നുടെ ദാസികടെ, നികടവസിക്കുക തരുണിമണി

7. ദാസികളവളെ ഒരു നാളും, ശാസിക്കരുതെന്നൊരു ചട്ടം
ബോധജ്ഞാനം ബോവാസ്, കാര്യമറിഞ്ഞു നിയോഗിച്ചു

8. അഷ്ഠി കഴിപ്പതിനായ് ധാന്യം, സമൃദ്ധിയായി ലഭിച്ചതിനാൽ
ഇഷ്ഠമാതാരൂഥുമായ്, പുഷ്ഠിയായ് വസിച്ചവിടെ

9. കാലമതേറെക്കഴിയാതവനിൽ, പ്രേമമുദിക്കയാലത്തരുണി
മാലുകളെന്നിഹ ബോവാസിൻ, പ്രേമഭാജനമായ് തീർന്നു

10. കാന്തയായ് സ്വീകരിച്ചവളേയും, ബോവാസിനതിലൊരു സുതനുളവായ്
കുഞ്ഞിനുനാമം ഓബേദ്, എന്നവരേകി സമ്മോദത്താൽ

11. ശക്തി പരാക്രമസൽബുദ്ധി, നീതിനെറിവവനുളവായി
പുകഴും നരപതി ദാവീദിൻ, പിതാമഹനെന്നറിഞ്ഞാലും

12. താനിനതെന്ത താനേനാതനയ്, താനതെന്ത താനേനാം
താനിനതെന്ത താനേനാതനയ്, താനതെന്ത താനേനാം
താ - ഇന്ത - തരികിട - തികിത - തെയ്

## 22. ശിംശോന്റെ കല്യാണം

1. ശിംശോൻ ചെന്നൊരു ഫെലിസ്ത്യകന്യക, തെയ്തിത്തയ്തെതാം
ശിംശോൻ ചെന്നൊരു ഫെലിസ്ത്യകന്യക, കണ്ടവനവളെ ബോധിച്ചെന്നായ്

2. അപ്പനുമമ്മയുമവനൊടു ചൊല്ലി........തെയ്
അപ്പനുമമ്മയുമവനൊടു ചൊല്ലി ഫെലസ്ത്യരിൽ നിന്നൊരു കന്യകവേണ്ട

3. ആ കാലത്തിലിസ്രായേല്ല്യരെ - തെയ്
ആ കാലത്തിലിസ്രായേല്ല്യ ഭരിച്ചിരുന്നത് ഫെലസ്ത്യർ തന്നെ

4. താതനും മാതാസുനൂവുമേകർക്കു - തെയ്
താതനും മാതാസൂനുവുമായി, തിമ്നയിലേക്കായി പോകുന്നേരം

5. തിമ്നക്കരികെ ഉള്ളൊരു മുന്തിരി - തെയ്
തിമ്നനക്കരികെ ഉള്ളൊരു, മുന്തിരിത്തോട്ടം തന്നിലെത്തിയ നേരം

6. വന്നൊരു സിംഹമലറിക്കൊണ്ട് - തെയ്
വന്നൊരു സിംഹമലറിക്കൊണ്ട്, കൊന്നവനേയും തിന്നുവാനായ്

7. ആയുധമൊന്നും കൈവശമില്ലേ - തെയ്
ആയുധമൊന്നും കൈവശമില്ല, ആണ്ടവനുടെ സഹായം മാത്രം

8. ആയതു കൊണ്ടവനായി സിംഹത്തെ - തെയ്
ആയതു കൊണ്ടവനാസിംഹത്തെ, ആട്ടിൻ കുട്ടിയെ കീറും പോലെ

9. അപ്പനുമമ്മയുമറിയരുതെന്നേ - തെയ്
അപ്പനുമമ്മയുമറിയരുതെന്നവ,നപ്പോൾ തന്നെ മനസ്സിൽ നിനച്ചു

10. പിന്നെയുമവനാത്തരുണിയുമേകർക്കു - തെയ്
പിന്നെയുമവനാത്തരുണിയുമായി സംഭാഷിച്ചു ബോദ്ധ്യപ്പെട്ടു

11. കാലം കുറച്ചു കഴിഞ്ഞപ്പോഴേ - തെയ്
കാലം കുറച്ചു കഴിഞ്ഞപ്പോഴാ, മംഗല്ല്യത്തിന്നായ് പോയാൻ

12. ഉടലിത്തേനവനെടുത്തു ഭുജിച്ചു, തെയ്
ഉടലിത്തേനവനെടുത്തു ഭുജിച്ചു, തായവും തന്തയും വേണ്ടതു തിന്നു

13. ശിംശോൻ തന്റെ അപ്പനുമേകർക്കു - തെയ്
ശിംശോൻ തന്റെ അപ്പനുമായി, കന്യക തന്നുടെ ഭവനേ ചെന്നു

14. ആക്കാലത്തെ പതിവതു പോലെ - തെയ്
അക്കാലത്തെ പതിവതു പോലെ ശിംശോനവിടൊരു വിരുന്നു കഴിച്ചു

15. കൂട്ടായിട്ടൊരു മുപ്പതു പേരെ - തെയ്
കൂട്ടായിട്ടൊരു മുപ്പതുപേരും, തോഴന്മാരായ് കൂടെയിരുന്നു

16. ഓരോ ദിക്കിൽ ഓരോ നടപടി - തെയ്
ഓരോ ദിക്കിൽ ഓരോ നടപടി, ഇക്കാലത്തും പുനരുണ്ടല്ലോ

17. അന്നവനവരോടൊരു കടമോതി - തെയ്
അന്നവനവരോടൊരു കടമോതി, സമർത്ഥന്മാരെ പറവിനെങ്കിൽ

18. ഒരു വാരത്തിനകം ചൊന്നാകിൽ - തെയ്
ഒരു വാരത്തിനകം ചൊന്നാകിൽ, മുപ്പതു പേർക്കും വസ്ത്രം തരുവേൻ

19. തിന്നുന്നവരിൽ നിന്നോരിരയും - തെയ് തിത്തെയ് താം
തിന്നുന്നവനിൽ നിന്നോരിരയും, മല്ലനിൽ നിന്ന് മധുരവുമേകി
താ - ഇന്ത - തരികിട - തികിത - തെയ്

## 23. ശിംശോന്റെ കടത്തിന്റെ അർത്ഥം

### (ശിംശോനെ ഭാര്യ ചതിക്കുന്നത്)

1. മൂന്നു പത്തു തോഴർ, മൂന്നു ദിനം നോക്കി
മടങ്ങിയവരെല്ലാം, മൗനമായിരുന്നു

2. തക്കം നോക്കി ചെന്നു, മണവാട്ടിയോടോതി
കടമിതിൻ പൊരുള്, പറഞ്ഞു തന്നില്ലെങ്കിൽ

3. നിന്നെത്തന്നെയല്ല, താതനേയും വീടും
അഗ്നിക്കിരയാക്കും, ഓർത്തു കൊൾകവേണ്ടു

മുറുക്കം കേട്ടനേരം നാരിതന്റെ, ഇഷ്ടഭർത്താവിന്നരികെ
4. വാട്ടമെന്യേ ചെന്നു നിന്നു, വാർത്തയെല്ലാമുണർത്തിച്ചു

5. തോഴരോടു ചൊന്ന, ചോദ്യത്തിന്റെ സാരം
കാന്തയാം എന്നോടെ,ന്തോതിയില്ലേ നാഥാ

6. നാഥേ ഞാനാക്കാര്യം, താതനോടെന്നല്ല
തായയോടു പോലും, ചൊല്ലിയതുമില്ല
7. സ്ത്രീയുടെ സിദ്ധാന്തം, സഹിക്കവയ്യാതായ്
ഭാര്യയോടായിട്ട്, ശുദ്ധമായുരച്ചു

8. തരുണിമണിവേഗം, പൗരരോടു ചൊല്ലി
സ്ത്രീയുടെ ചതിവ്, ശിംശോനുക്കും പറ്റി

9. പട്ടണക്കാർ ഒത്തൊരുമി, ച്ചസ്തമനത്തിന് മുമ്പ്
തേനിനെക്കാൾ മധുരമേത്, സിംഹത്തെക്കാൾ ബലവാനാര്

10. അസ്ഥലോനിൽ ചെന്ന്, മുപ്പതിനെ കൊന്ന്
വസ്ത്രമിങ്ങെടുത്ത്, തോഴരർക്ക് കൊടുത്തു
താ - ഇന്ത - തരികിട - തികിത - തെയ്

## 24. ശിംശോന്റെ ശക്തി നശിപ്പിയ്ക്കുന്നത്

1. മൂന്നുദിനം നീയെന്നെ, ചതിച്ചല്ലോ മഹാദോഷി
ഇന്നെങ്കിലും സത്യത്തെ, തെളിവായിട്ടൊന്നരുളേണം

2. ഭാര്യയുടെ അനുഷ്ഠിപ്പ്, അസഹ്യമായ് തോന്നുകയാൽ
കാര്യസാദ്ധ്യമല്ലിവൾ, ഇഷ്ടം സാധിച്ചില്ലെങ്കിൽ

3. ഇഥംമുരച്ചു ശിംശോനും, വിവരം തെളിവായ് പറയുന്നു
ക്ഷൗരം തലയിൽ ചെയ്തെന്നാൽ, ബലമെല്ലാം പോയ് ക്ഷീണിക്കും

4. കഷ്ടകാലമടുത്തു ശിംശോനെന്നോർക്കണം
യോദ്ധാവ്യന്ദമൊരുനാളും, വിശ്വസിക്കെല്ലാരുമേ

5. മുമ്പേപറഞ്ഞിട്ടുള്ളതാം, സഖ്യത്തെ അവരോർത്ത്
തരുമ്പും ഭേദവുമില്ലാതെ, പണവുമായ് ചെന്നവർ

6. ദലിലാ തന്നുടെ മടിയിലും, ശിരസ്സും വച്ചുറങ്ങുമ്പോൾ
ക്ഷുരകനെ വരുത്തിയാ, ജഡയേഴും നശിപ്പിച്ചു

7. ശിംശോൻ തന്റെ ശക്തിയും, തൽക്ഷണം നശിച്ചുപോയ്
വഞ്ചകിയുരചെയ്തു, ഫെലസ്ത്യരിതാ വരുന്നു

8. ശത്രുനാമം കേട്ടവൻ, നിദ്രയിൽ നിന്നുണർന്നു
പഴയതുപോലെ തൻശക്തി, പ്രയോഗിച്ചു ഫലിച്ചില്ല

9. ഇമ്മാനുവേൽ ദൂതന്റെ, കല്പനയെ നിഷേധിച്ചു
തന്മൂലം തൻ ശത്രുവിൻ, കയ്യിലേൽപ്പിക്കപ്പെട്ടു
താ - ഇന്ത - തരികിട - തികിത - തെയ്

## 25. ശിംശോൻ ഫെലസ്ത്യരോട് പക വീട്ടുന്നത്

1. ഗോതമ്പിനു കാലമടുത്തു. ശീംശോൻ ജായറുപനേ പോയി,
മോദമില്ലവനുടെ താതനുകാണുന്നതിനവനോ, തക, തക,
തോഴന്നു നാരിമണിയെ
നൽകുക കാരണമായി, ഇത തികിതെയ്

2. ഇതുതന്നെനല്ലൊരു തക്കം, ഫെലസ്ത്യരോടു പക
വീട്ടുവാൻ, മുന്നൂറു കുറുക്കന്മാരെ വാലൊടുവാൽ
ചേർത്തു തക - തക - തീ കത്തിച്ചുള്ളൊരു പന്തം
ഇട ഇടയായ് കെട്ടി, ഇത തികിതെയ്

വായുസുതനാകിയ ഹനുമാൻ, ലങ്കാപുരിയെ ചുട്ടതുപോലെ
ഫെലസ്ത്യരുടെ തോട്ടങ്ങളിലെ വിളവു
കളെല്ലാമെ, തക-തക, കുറുക്കന്മാർ ചുട്ടുപൊ-
ടിച്ചിഹ ഭസ്മമതാക്കിയതാൽ - ഇത തികിതെയ്

3. ആരുടെ കൃത്യമിതെന്ന്, ആരാഞ്ഞവരിഹപ്പാ
ർത്തിടുമ്പോൾ, ശിംശോന്റെ സൂത്രമതെന്നുള്ള
ബോധമവർക്കുളവായി - തക - തക - ആരാ-
ഞ്ഞറിഞ്ഞവരവളെയും അപ്പനേയും ചുട്ടു ഇത തികി തെയ്

4. കോപം കലർന്നൊരു ശിംശോൻ, ഓടിച്ചെന്നു ഫെല
സ്ത്യരെയെല്ലാം പാടെയടിച്ചു തകർത്തിഹ പോയ
വനപ്പോഴേ തക - തക - ഏതാം പാറയുടെ
ഗുഹയിൽ വാസമുറപ്പിച്ചേ - ഇതു തികി - തെയ്
താ - ഇന്ത - തരികിട - തികിത - തെയ്

## 26. സോദോമിന്റെ നാശം

1. സോദോമിനു നാശം വരുമെ,ന്നറിവു ലഭിച്ചൊരു
നാളിലബ്രഹാം, ഖേദിച്ചഖിലേശനോ
ടോതി അൻപതു പേരവിടെ - തക - തക
നീതിജ്ഞരുണ്ടെന്നാകിൽ നീ ശിക്ഷിച്ചിടുമോ ഇതു - തികി - തെയ്

2. എന്നാൽ മതി ശിക്ഷയൊഴിക്കാ,മെന്നഖിലേശ
നൊടരുളി കൃപയാൽ, കിന്നാശയനായൊരബ്രാ-
ഹമനന്തരമുര ചെയ്തെ-തക - തക മണ്ണീ
ന്നുടയവെ അതിലും, പത്തു കുറഞ്ഞരുതോ ഇത - തികി - തെയ്

3. ഏവം ദിശമോരോന്നു കുറ,ച്ചൊക്കെയുമീശ
നു സമ്മതമൊടുവിൽ, അഞ്ചാളുകളാനഗരത്തിൽ,
നല്ലവരുണ്ടെങ്കിൽ - തക - തക
രക്ഷിക്കാം ഞാനതിനെന്തു, നിവർത്തിനിന ചെന്നാൽ - ഇത - തികി- തെയ്

4. ലോത്തെന്നൊരു മർത്യനൊഴിച്ചീ,ട്ടരചൻ സത്ത
മനൊരുവൻ മതി ഞാൻ, സോദോമിനു രക്ഷയെ നൽ
കാമെന്നരുൾ ചെയ്തീശൻ, തക - തക -അബ്രാഹാം അ
തുകേട്ടനന്തര, മൗനം പൂണ്ടുടനെ - ഇത - തികി - തെയ്

5. മാലാഖതൻ വചനത്താൽ, രക്ഷ ലഭിച്ചതു ലോത്തി
നു ചിത്രം, പിന്നോട്ടു നോക്കിയവൾ പ്രിയ, ലവണത്തൂ
ണായി - തക - തക - സോദോമിൽ ഗന്ധകമഗ്നി-
ചൊരിഞ്ഞു ദഹിച്ചഖിലം - ഇത - തികി - തെയ്
താ - ഇന്ത - തരികിട - തികിത - തെയ്

## 27. അറബി പാട്ട്

1. ഓശാകളുമുട്ടി നഹറ, മദുവമദ്ദള വീതിത-
തുടികൾ, ഓശേയിലുഘോഷമതേറിനാശം
ഖൊടു കൊമ്പുകളും - ഹര - ഹര
ഒട്ടെല്ലാം കൈമണിവീണ ചിത്താരികളെത്തിരയാം - ഇത - തികി - തെയ്

2. താഴാകുഴൽ മദ്ദളവും ശടി, എത്തിടു എത്തിരി
ടെന്മണിയാം തഞ്ചീടാം, കൊഞ്ചനിലഞ്ചിടു
കിന്നാരധ്വനികൾ - തരി - കിട -തകൃതാരം
വൻകുലയങ്കുമതിങ്കി മലങ്കി വരെ ഇത - തികി - തെയ്

3. പാഴാ പറഞ്ഞിടുവാൻ കുഴി, നാളവും ചെണ്ടുകൾ
കൈമണിതാളം, പാറോസിറുമംഗലടിയൊടു
വീക്കൊടു മദ്ദളവും, എന്നും - പേശുവാൻ
ചെച്ചചിലമ്പ്, കിലുക്കിടും കിങ്ങിണിയും ഇത - തികി - തെയ്

4. പൂശിച്ചു വച്ചൊരു കുരുശും, വെണ്മ വരുത്തിയെടു-
ത്തവരൊപ്പം, പിന്താതെ മുന്തിയെടുത്തവർ
പങ്കമതില്ലണവാർ, ദുഷ്ടരു - പാരീതം
കുരിശിനു ചുറ്റും, ആശ കുഴൽ വിളിയും ഇത - തികി - തെയ്
താ - ഇന്ത - തരികിട - തികിത - തെയ്

## 28. മോശയും മുൾപ്പടർപ്പും

1. മോശതന്റെ ആടു മേയ്ചു, കാനനത്തിൽ നില്ക്കുന്നേരം
2. മുൾപ്പടർപ്പെരിഞ്ഞിടാതെ, കത്തുന്നഗ്നിജ്ജ്വാലകണ്ടു
3. മോശ കണ്ടിട്ടമ്പരന്നു, സൂക്ഷിച്ചങ്ങു നില്ക്കുന്നേരം
4. മോശയെന്നു താൻ വിളിച്ചു, നോക്കുവാനായ് പിൻ തിരിഞ്ഞു
5. ശുദ്ധമുള്ള ഭൂമിയാണേ, അഴിക്കണേ നിൻ ചെരിപ്പിൻ വാറ്
6. മിസ്രയേമിൽ എൻ ജനത്തിൽ, കഷ്ടതയെ കണ്ടു ഞാനും
7. നീയവരെ കൂട്ടിക്കൊണ്ട്, വരുവാനായ് പോകയിപ്പോൾ
8. എൻ പിതാവേ എന്നെയല്ലേ, വേറൊരുവൻ പോകട്ടിപ്പോൾ
9. വിക്കനായ എന്നെയവൻ, കേൾക്കയില്ലേ നിശ്ചയമായ്
10. ധൈര്യമായ് പൊയ്ക്കൊൾക, ഞാൻ നിന്റെ കൂടെയുണ്ട്
11. ഊമരേയും ചെകിടരേയും, സൃഷ്ടിച്ചവൻ ഞാനല്ലയോ
12. മോശ ചെന്നു ചൊല്ലിയിട്ടും, തൻ ജനത്തെ വിട്ടതില്ല
13. ബാധപത്തു വരുത്തീട്ടും, തൻ ജനത്തെ വിട്ടതില്ല
14. ഫറവോന്റെ ആദ്യജാതർ, മരിച്ചപ്പോൾ വിട്ടയച്ചു
താ - ഇന്ത - തരികിട - തികിത - തെയ്

## 29. ഫറവോന്റെ ഭരണം

1. ഫറവോന്റെ ഭരണത്താൽ, പരിതാപപ്പെട്ടു മുന്നം
2. അടിമകളായിസ്രായേൽ, ജനങ്ങൾ വലഞ്ഞു പാരം
3. ബാലകന്മാർ പിറന്നുള്ള, താസകലമതുവണ്ണം
4. നീലനദിതന്നിൽ മുക്കി, കൊന്നൊടുക്കി കല്പനയാൽ
5. ഇഷ്ടികയുണ്ടാക്കും വേല,യ്ക്കായവരെ ഏർപ്പെടുത്തി
6. ഭക്ഷണത്തിന്നുള്ളിമാത്രം, അന്നവർക്ക് കൊടുത്തത്
7. ഇപ്രകാരം ഫറവോന്റെ, ദുഷ്പ്രവൃത്തിവനിതന്നിൽ
8. അപ്രമേയം താപമാർന്നു, പാർത്തിസ്രായേൽ മക്കളന്ന്
9. ജനനാഥൻ കഠിനനായ്, ഭവിച്ചാൽ നാം എന്തുചെയ്യും
10. ഹീനനോടേല്ക്കുവാൻ, മിന്നാമിനുങ്ങുകൾ ക്കെളുതാമോ
11. തന്നിലേറ്റം വിശ്വസിച്ചാസ്രയിച്ചീടും ജനങ്ങളിൽ
12. ഉന്നതന്റെ കാരുണ്യമ,ങ്ങുണ്ടായ് വരുന്നതു നൂനം
താ - ഇന്ത - തരികിട - തികിത - തെയ്

## 30. യൗസേപ് സോദരന്മാരുടെ അടുക്കലേക്ക്

1. ജേഷ്ഠസോദരരാട്ടിൻ കൂട്ടത്തെ, മേയ്ക്കുന്നിടം തന്നിൽ -
സോദരാർ മേയ്ക്കുന്നിടം തന്നിൽ
സോദരാർ മേയ്ക്കുന്നിടം തന്നിൽ തത്തിന്തം

മുറുക്കം ഇഷ്ടതനയനാം യൗസേപ്പുകുട്ടിയെ, ശിഷ്ടനംതാ
തനയച്ചുവനാന്തരേ- തങ്കത്തരികിട, തരികിട
കിട, തകുണം തരി, തികുണം തരി, തികുണം പുകൾ തന്നിടും
ജേഷ്ഠസോദരരാട്ടിൻ കൂട്ടത്തെ മേയ്ക്കുന്നിടം തന്നിൽ - തത്തിന്താം

2. വർണ്ണകാഞ്ചു കെഞ്ചാർത്തിച്ചെന്നിടും, യൗസേപ്പിനെ
കണ്ടു, ചെന്നിടും, യൗസേപ്പിനെ കണ്ടു ചെന്നിടും
യൗസേപ്പിനെ കണ്ടു, തത്തിന്താം

മുറുക്കം നിർണ്ണയിച്ചാത്മസഹോദരരെപ്പോഴെ, നമുക്കീവണ്ണം
പോക്കണമെന്നേവം, തങ്കത്തരികിട, തരികിട
കിട, തകുണംതരി, തികുണംതരി, തികുണം പുകൾ
തന്നിടും - ജേഷ്ഠസോദരരാട്ടിൻ കൂട്ടത്തെ, മെ
യ്ക്കുന്നിടം തന്നിൽ - തത്തിന്താം

3. സൽസ്വഭാവിയാം വൽസനന്തികെ, വന്നപ്പഴുതേ
റ്റം, അന്തികെ വന്നപ്പഴുതേറ്റം, അന്തികെ,
വന്നപ്പഴുതേറ്റം തത്തിന്താം

മുറുക്കം കുത്സിതമായനുവർദ്ധിച്ചവരതി, മൽസരം പൂണ്ടെ
ന്ന് ദാഡിച്ചാന്തജനെ, തങ്കത്തരികിട, തരികിട,
കിട, തകുതരിണം, തികണംതിരി, തികുണം പുകൾ
തന്നീടും, ജേഷ്ഠ സോദരരാട്ടിൻ കൂട്ടത്തെ
മേയ്ക്കുന്നിടം തന്നിൽ - തത്തിന്താം

4. ജേഷ്ഠന്മാരവർ കാട്ടിവൻ ചതി, കഷ്ടപ്പെടുത്തീടാൻ
വൻചതി കഷ്ടപ്പെടുത്തീടാൻ, വൻചതി, കഷ്ട
പ്പെടുത്തീടാൻ - തത്തിന്താം

മുറുക്കം പൊട്ടക്കിണറതിലിട്ടു കുമാരനെ, നിഷ്ഠൂരസിദ്ധ
ന്മാർക്കെന്തൊരു സാദ്ധ്യത -തങ്കത്തരികിട -
തരികിട, കിട, തകുണംതരി, തികുണംതരി, തി
കുണം പുകൾ തന്നീടും ജേഷ്ഠസോദരരാട്ടിൻ
കൂട്ടത്തെ മേയ്ക്കുന്നിടം തന്നിൽ - തത്തിന്താം

5. തൻപ്രിയ സഹജാതരിങ്ങനെ അപ്രിയത്തെ
ചെയ്താൽ ഇങ്ങനെ അപ്രിയത്തെ ചെയ്താൽ
ഇങ്ങനെ അപ്രിയത്തെ ചെയ്താൽ തത്തിന്താം

മുറുക്കം അൻപുള്ളവരിനിയാരുണ്ടു, ദൈവത്തിൻ
സമ്മതം പൂണ്ടെന്ന്, താഡിച്ചനൂജനാം-
തങ്കത്തരികിട, തരികിട, കിട, തകുണംതരി,
തികുണം തരി, തികുണം പുകൾ തന്നിടും-
ജേഷ്ഠസോദരരാട്ടിൻ കൂട്ടത്തെ
മേയ്ക്കുന്നിടം തന്നിൽ - തത്തിന്താം

6. ആർത്തനീശനാം കേട്ടുരൂബനാം,
ജേഷ്ഠൻ ക്ഷണം വന്നൂ, രൂബനാം ജേഷ്ഠൻ ക്ഷണം വന്നു,
രൂബനാം ജേഷ്ഠൻ ക്ഷണം വന്നു, തത്തിന്താം

മുറുക്കം ധൂർത്തരായന്തഹോ, കാട്ടുന്നനൂജനെ,
പാർത്താലിതു പാപമെന്നു വിലക്കിനാൻ, തങ്കത്ത
രികിട, തരികിട, കിട, തകുണംതരി, തികുണംതരി, തികുണം
പുകൾ തന്നീടും - ജേഷ്ഠസോദരരാട്ടിൻ
കൂട്ടത്തെ മേയ്ക്കുന്നിടം തന്നിൽ - തത്തിന്താം
താ ഇന്ത തരികിട തികിത തെയ്

## 31. ഹേറോദേസ് (യോഹന്നാന്റെ ശിരച്ഛേദം)

1. സോദരന്റെ കാന്തയെ, കൈയ്ക്കലാക്കി ഹേറോദേസ്
മേദീനിശനെന്നു കേട്ടെ,ത്തിയവിടെ യോഹന്നാൻ

2. ഭൂപൻ ചെയ്തൊരക്കാര്യം, പാതകാമെന്നോതുകയാൽ
കോപം പൂണ്ടദ്ദേഹത്തെ, തടവിൽ പാർപ്പിച്ചവനീശൻ

3. ഹോറോദേസിൻ സന്നിധി, തന്നിൽ റാണി തൻ പുത്രി
ഏറും മോദാൽ നർത്തനം, ചെയ്തതു കണ്ടുള്ളുതെളിഞ്ഞരചൻ

4. ഏതും നിന്റെ ആഗ്രഹം, സാധിപ്പാൻ ഞാനെന്നരുളി
വീതാ തങ്കം വൃത്താന്തം, അവൾ മാതാവോടുടൻ അറിയിച്ചു

5. മാതാവിന്റെ നിർദ്ദേശം, കേട്ടറിഞ്ഞാ കാമിനി
ആധേതാരം ചോദിച്ചു, ഭൂവരനൊടൗവ്വണ്ണം

6. സ്നാപകനാം യോഹന്നാൻ, തൻശിരസ്സറത്തൊരു
താലമതിൽ വച്ചിങ്ങു നീ, തന്നിടേണം എന്നേവം

7. ദുഃഖമേറ്റമേകിടും, കാര്യമാണിതെങ്കിലോ
വാക്കുമാറിചൊൽവത്, യോഗ്യതയല്ലാർക്കുമേ

8. എന്നുറച്ചു മന്നവൻ, സമ്മതിച്ചാ ദിവ്യനെ
നർത്തഗീതം കാമീനം, കൾക്കത്തിന്നങ്ങൂണാക്കി

9. ചോരപാരമാർന്നിടും, യോഹന്നാന്റെ മസ്തകം
നാമിയാൾക്കു നൽകീനാൻ, ഹേറോദേസാം നരപരൻ

10. നവരഗോപുരങ്ങളിൽ, തെരുവു രണ്ടു വീഥിയെ
നവരചൊടു വജ്രം, വളഞ്ഞവാൾ കരങ്ങളും

11. നാലുവേദമോതിയെ, നാഥാ പുരത്തങ്ങാടി
നാഥാ പുരത്തങ്ങാടി, അതിലെന്തെല്ലാം ചില വാണീഭം

12. ചെപ്പി കുപ്പിപിഞ്ഞാണം, നല്ലോട്ടു പാത്തിരമെന്നിര
ദിവസമോരോ ചെപ്പിലെ, പൊൻവളയുമങ്ങാടി
താ - ഇന്ത - തരികിട - തികിത - തെയ്

## 32. അറബി പാട്ട്

1. അസദുനാമം കേട്ടീ, ടുവനമുരയ് പെട്ടു
കശുമലർ തീരാറെ, പണ്ടു നാം പിടിത്തു

2. ബാറുരം പെട്ടോനോ ബെന്ധവസ്സിൽ കെട്ടി
കുറ്റപത്രം ചാർത്തി, കോർട്ടു മുൻപയച്ചു

മുറുക്കം വിട്ടകാലം കെട്ടിവിട്ടു കട്ടിതീരും വൻപുലിന്ന്, കുട്ടിപോലെ
കുതിര മുകളിൽ ദുഷ്ടനും വന്നേശിയപ്പോൾ, ഏശിവനൂശൻ

3. അവനിലേക്കു നാമും, ആശവച്ചൊരുങ്ങി, അങ്കിയാൽ മുള്ളങ്കി
താ - ഇന്ത - തരികിട - തികിത - തെയ്

## 33. ഞാനും എന്റെ ആടും മലങ്കാട്ടിൽ

1. ഞാനുമെന്റാടും, മലങ്കാട്ടിനു പുക്കേറി കൂട്ടം പിരിഞ്ഞെന്റെ, ആടൊന്നിനെ കണ്ടില്ല
2. ആടിനെ തേടി ഞാൻ, കാടേ നടക്കുമ്പോൾ കാട്ടിലെ കാട്ടാളൊരു,
ചോദ്യം ചെയ്തെന്നോട്
3. നിന്റെ ഒരാടിന്റെ, അടയാളമെന്തെല്ലാം എന്റെ ഒരാടി,ന്റെടയാളം ഞാൻ ചൊല്ലാം
4. നെറ്റി മേൽ ചുട്ടിയും, വാലിന്മേൽ പൂവാലും പള്ളമേൽ പുള്ളിയും, പുള്ളി പലതരം
5. കൊമ്പിന്മേൽ കൊമ്പും, ചിന കൊമ്പും വളർകൊമ്പ് കാറും
കറപ്പുമിരുളാൽ മഴ ചൂടി

6. ചേറും ചെളിയും, കലങ്ങേമഴ പെയ്തൂ ആ മഴക്കാർ നീറ്റി,ലുണ്ടായൊരു വന്മരം
7. ആ മരം പൂത്തിട്ടാ, പൂവിനളവില്ല പൂ കാണ്മാൻ പോകുന്ന, ലോകർക്കും മട്ടില്ല
8. കതകിൻ മറ പറ്റി, കന്നിസലാം ചെയ്തേ ബാപ്പ വരവുണ്ടെ,ന്നമ്മ കുറിച്ചല്ലോ
9. ബാപ്പായും വന്നാ,പ്പടിമേലിരുന്നല്ലോ ആരെല്ലാം പോരുന്നു മകളെ, വൻമരപ്പൂ കാണ്മാൻ
10. ഞാനും എന്റുമ്മയും, അയലത്തൊരുത്തിയും എല്ലാരുമെല്ലാരും, കുന്നേറി കണ്ടല്ലോ
11. എന്റെ മകളവൾ, കൊമ്പേറിക്കണ്ടല്ലോ ഒരു പൂ പറിച്ചവൾ, മുടിയിലും വച്ചല്ലോ
12. ഒരു പൂ പറിച്ചവൾ, വായിലുമിട്ടല്ലോ
13. തൊണ്ടയ്ക്കൽ ചെന്നപ്പോൾ, ചോര ചുമച്ചല്ലോ കൊല്ലേണം കൊല്ലേണം,
    കള്ളിയെ കൊല്ലേണം
14. ആയിരം കല്ലാലെ,റിഞ്ഞിട്ടും കൊല്ലേണം ഞാനേ പിഴച്ചോ,ള്ളെന്റെ കുട്ടി പിഴച്ചില്ല
    താ - ഇന്ത - തരികിട - തികിത - തെയ്

## 34. ബൽശസർ രാജാവിന്റെ സദ്യ

1. ബൽശസേറ രാജനൊരായിരം പേരെ
   സൽക്കരിച്ചു സദ്യ അവർക്കേകിയവൻ

2. ലോകർ കാൺകെ വീഞ്ഞു വരുത്തീട്ടവരും
   ആകുവോളോം കഴിച്ചു മത്തചിത്തരായ്

3. തൻപിതാവേറുശലേം ദൈവാലയത്തിൽ
   വൻപു നേടിയെടുത്ത പൂജാ പാത്രങ്ങളിൽ

4. രാജനും സ്വപത്നിമാരും മറ്റുമുള്ള
   വ്യാജനാരികളും മദ്യപാനം ചെയ്തേ

5. മത്തചിത്തരായ് വിഗ്രഹത്തെ വാഴ്ത്തി
   ആർത്ത ജനങ്ങളിൽ ദൈവകോപമായി

6. അന്നു ദൂതൻ ഖിന്നനായി ഭിത്തിയിന്മേൽ
   വന്നെഴുതിയതും കണ്ടു രാജൻ

7. മെയ്കൂടാ കൈപ്പത്തിയെഴുതുന്ന കണ്ടു
   കയ്കൂപ്പി വിസ്മയിച്ചു പരവശനായി

8. എഴുത്തതിന്റെ സാരമറിയിച്ചു തന്നാൽ
   കഴുത്തിൽ മാല ഏകി മൂന്നാം ഭരണമാക്കാം

9. ദാനിയേലോടീ വിധത്തിൽ രാജനോതി
   ജ്ഞാനിയവൻ സാരി മിഥമായ് പറഞ്ഞു

10. ദൈവം നിന്റെ ഭരണത്തിന്നന്ത്യമാക്കി
കേവലം കുറിച്ചു നിന്നെ തൂക്കി നോക്കി

11. അന്നു തന്നെ മേന്ദ്യനായ ദാരിയാവേശ്
വന്നു യുദ്ധാൽ ബൽസസറെ കൊന്നവരും

12 പത്തും, എട്ടും, മുപ്പത്തെട്ടും, രണ്ടും, മൂന്നും,
പാർത്തവൽസരത്തിലവൻ രാജാവായി
താ - ഇന്ത - തരികിട - തികിത - തെയ്

## 35. കർത്താവിന്റെ ക്രൂശ് മരണം

1. ഇങ്ങനെ ഓരോരോ വാക്കും ചൊല്ലിക്കൊണ്ട്
രക്ഷകനാം യേശുവിനെ കുരിശിപ്പാനായ്

2. തലയോടിടം എന്നർത്ഥവുമുള്ളതായ
ഗോഗുൽത്തായിലേക്കവരും കൊണ്ടുപോയി

3. കുറേനേക്കാരനായ ശിമവോനെ
രക്ഷകന്റെ കുരിശുതാങ്ങാൻ കൊണ്ടുപോയി

4. തോളിൽ കുരിശും വഹിച്ചു കൊണ്ടു പോകുന്നോരു
രക്ഷകനെ കണ്ടു കണ്ണീർ തൂകിടുന്നു

5. യറുശലേമിൻ പുത്രിമാരും മാർവ്വിൽ തല്ലി
മുറവിളികൾ കൂട്ടിടുന്നു തെരുവു നീളെ

6. ഗോഗുൽത്തായിൽ ചെന്നുടനെ യൂദന്മാരോ
രക്ഷകന്നു കുടിയ്ക്കുവാൻ വീഞ്ഞു നൽകി

7. ദാഹത്താൽ പരവശനാം രക്ഷിതാവോ
വീഞ്ഞു വാങ്ങികുടിയ്ക്കാതെ നിന്നു കർത്തൻ

8. ലോക രക്ഷിതാവാകുന്ന യേശുവിനെ
രണ്ടു കള്ളർ മദ്ധ്യത്തിലായ് കുരിശിൽ തൂക്കി

9. എൻ ദൈവമേ എൻ ദൈവമേ എന്തിനെന്നെ
കൈവെടിഞ്ഞു എന്നു ചൊല്ലി പ്രാണൻ വിട്ടു
താ - ഇന്ത - തരികിട - തികിത - തെയ്

## 36. ലാബാന്റെ പുത്രിയുടെ വിവാഹം

1. പൈങ്കിളിപ്പയ്തലാളെ നീ യാക്കോബിന്റെ
പങ്കമറ്റ വാർത്തകളെ ചൊല്ലീടുന്നേൻ

2. പഞ്ചസാര പാൽ പഴങ്ങൾ തേനുമായി
നെഞ്ചകം തെളിയുമാറേ തന്നീടാം ഞാൻ

3. ഏതുമൊരു കുറവില്ല ചൊല്ലീടുവാൻ
ശാരികപ്പെയ്തലുമിപ്രകാരം ചൊല്ലി

4. ചാരമേ നീ ചെന്നു നിന്നു നാരിയാളേ
എൻ മകനെ ഓമനേ നീ മേജറായ

5. അന്യമാം ഗ്രഹത്തിൽ നിൻ പെൺകൊടിയാളേ
വീഴ്ചയായ മാരി ചെയ്യാനാശിക്കല്ലെ

6. തന്നുടെ യാ, മാതുലനാം ലാബാൻ തന്റെ
പുത്രിമാരിലൊരുത്തിയെ താലി വയ്പാൻ

7. കാണുവതിന്നാശയുണ്ടെനിക്കു പാരം
ഉത്തരം ജനകൻ ചൊല്ലി യാക്കോബിനോ-

8. ടിത്തരാമാനുത്തരവും നല്കിവിട്ടേ
താതനാം ഇസഹാക്കിന്റെ ആജ്ഞയാലേ

9. വീടുവിട്ടു യാത്ര ചെയ്താരാനിലേക്ക്
ബേർശബായിൽ നിന്നും യാക്കോബ് ഒട്ടു ദൂരം
താ - ഇന്ത - തരികിട - തികിത - തെയ്

## 37. മഗ്ദലനമറിയം

1. മാൻമിഴിമാർ, മൗലിമാണേ - മഗ്ദലനാം, മേരി - കർ തികതൈതാം
വേശ്യാവൃത്തി, ചെയ്തുവിത്തം

2. വേണ്ടുവോളോം നേടി - കർതികതെയ്താം പാതീവ്രത്യം, വിറ്റാലെന്ത്

3. പാരിൽ പണം, കാര്യം - കർ തിക തെയ്താം ഏവമിവൾ, മോടിയോടെ -

4. വാണീടുന്ന കാലം - കർതിക തെയ്താം യേശുദേവാ, ദിവ്യവാചം

5. എങ്ങുനിന്നു, കേട്ടേ - കർതികതെയ്താം അന്നൊരുനാൾ, ശീമോനുടെ

6. മന്ദിരത്തിൽ, നാഥൻ - കർതികതെയ്താം വന്നതായി, കേട്ടവളും

7. ചെന്നവനെ, കാണ്മാൻ - കർതികതെയ്താം സൗഗന്ധിക, തൈലം പൂശി -

8. ഈശനുടെ മെയ്യിൽ - കർതികതെയ്തോം കണ്ണുനീരാൽ, കർത്താവിന്റെ -

9. കാൽകഴുകി, മന്ദം - കർതികതെയ്താം കാർകൂന്തലാൽ, തോർത്തിയങ്ങ്
10. ചുംബിച്ചീശ, പാദം - കർതികതെയ്താം പാപമെല്ലാം, പോക്കിയെന്നെ -
11. കാത്തുകൊൾകെ, ന്നോതി - കർതികതെയ്തോം ഈശനേറ്റം പ്രീതിയോടെ -
12. ആശീർവാദം, നല്കി - കർതികതെയ് ആശ്രിതാരിൽ - ആർക്കെങ്ങനെ
13. കാരുണ്യമീലോകെ - കർതികതെയ്താം താ-ഇന്ത-തരികിട - തികിത - തെയ്

## 38. ഇടപ്പാട്ട് (ഇന്റർവെൽ)

അങ്ങാടിമരുന്നുകൾ ഞാൻ പറഞ്ഞിടുവേൻ ഓരോന്നായ് - 3 പ്രാവശ്യം

1. അയമോദകം, ആശാളി, അതിമധുരം, അതി
വിടയം, അതിതാരം, അമുക്കിരം, അക്കിക്കഭവ,
അക്രപരത്തയും, അത്തിത്യപ്പലി, ഇല
വർഗ്ഗം, ഇന്തുപ്പ്, ഇരുവേലി, ഇരിപ്പയും
അങ്ങാടി

2. കരിംജീരകം, കരിങ്ങാലി, കാർകോലരി, കിരി
യാത്ത്, കടൽനുരയും, കടൽനാക്ക്, കുങ്കുമപ്പൂവ്,
കുരുമുളക്, കൊത്തമല്ലി, കൃമിശത്രു, കൾക്കണ്ടം,
കുന്തിരിക്കം, കണ്ടിപ്പെണ്ണ്, കുടകപ്പാലയരി
അങ്ങാടി -

3. കാർകോളികായവും, കറുവാപ്പട്ട, കൊട്ടം, കോ
ലരക്ക്, കൽമുദം, കരുവില്ലാക്കടുക്ക, കടുക്കായം
കടുകുരോഹിണി, നഗപ്പൂ, നെല്ലിക്ക, ജീരകം,
ജാതിയ്ക്കാ, ജാതിപത്രി, ഉള്ളി,...............
അങ്ങാടി-

4. ചന്ദനം, ചരളവും, ചുക്കും, ചതകുപ്പ, ചേർ
ക്കുരു, ചായല്ലും, ചെഞ്ചല്ലും, മായാക്ക്, മറു
നപ്പൂമാഞ്ചിയും, മലങ്കരയ്ക്കാ മഞ്ഞൾ, മറു
മഞ്ഞൾ, ദേവതാരം, മുന്തിരിങ്ങാ പഴം
അങ്ങാടി-

5. തക്കോലം, തൃപ്പലി, തകരവും, താന്നിക്കാ,
തൂവർശ്ശീലക്കാരവും, താലീശ പത്രവും,
തൃവോല്പക്കൊന്നയും, തേറ്റാമ്പരൽ, ഏല
ത്തരി, വാൽമുളക്, വേപ്പിൻ തരി, വി
ഴാലരി, വേമ്പാട- അങ്ങാടി————
വയമ്പ്, വേങ്ങക്കാതൽ, ഞെരിഞ്ഞിലും

6. രാമച്ചം, രക്തചന്ദനം, ക്ഷീരകാർ കോളി,
സമുദ്രപ്പച്ച, തുസ്തം, സ്ഫടികക്കാരം, രസം,
ചിന്നാമുക്കി, നല്ലൊരു ചെന്നിനായകം,
അങ്ങാടി. ——————

7. കർപ്പൂരം, കന്നാരം, പശുവാശി, പിത്യമണി
ചെറുപുന്ന, മഷിപ്പൂ, തിരുവട്ടപ്പശ, ശവർ
ക്കാരം, ഗന്ധകം, അഞ്ജനം, ദർമ്മേശശഖ്,
പൊടിദാരവും, അക്കിരക്കല്ല്
അങ്ങാടി ——————

8. പതിമുഖം, പച്ചില, പൂവത്തിൽ പൊൻകാരം
പവിഴപ്പുറ്റും, പാവും, പൊന്നരിദാരം, അ
സുരനഖം, ഗുൽഗുലു, ഗോറോചന, ഗ്രാം പൂവ്,
ഭൂതവൃക്ഷം, അന്നദേദി, പഞ്ചമൻ പഴുക്കാ,
അങ്ങാടി ——————

9. നാന്മുഖപ്പുല്ല്, പിന്നിടം പിരി, വലം പിരി
ജോനകപ്പുല്ലുമാം, മഞ്ചെട്ടിപ്പൊടി തുണിയാ
ങ്കം, സാമ്പ്രാണി, സഹസ്രവേദി, വൽസനാദി
മേദ്, മഹാമേറ്റ്, ഗരുഡപ്പച്ച. തുരിശ്
അങ്ങാടി. ——————
താ- ഇന്ത- തരികിട- തികിത - തെയ്

## 39. ഇടപ്പാട്ട് (അറബി രീതിയിൽ)

1. ആദിയായൊളിവ്, അവ്വോലായുദിത്തൊ
ളിവ്, ആ കീറായ് പിറന്തൊളിവ്, ഏകൽതൻ
തിരുവൊളിവ്............
വേദിയർക്കൊളിവ്, വെന്തേരായമുത്തൊളിവ്

2. വാനേഴും കടന്തൊളിവ്, മക്കവില്ലുദിത്തൊളിവ്
മുറുക്കം പോ - പോ - മക്കപെദി തന്റെ, ദിക്കിൽ പിറന്നുള്ള
ദുഷ്ടകുമ്പർകളൊയൊക്കെഷെഹിതന്നിലൊ.
ക്കെവശമുള്ള, ചൊക്കർമുഹമ്മദ്, ചിക്കനഹുബ
ക്കറക്കുവെളിച്ചമായ്, ബെദറതിൽ, മീതെ, ബാനേ
ബാകിനേബിന്ദ്, ഉമ്മയ്താനവർക്കെല്ലാമിസ
ലാക്കുമേലേക്കും - കളി - കളി - ആദിയാ
യൊളിവ്...................
താ - ഇന്ത - തരികിട - തികിത - തെയ്

## 40. ഇടപ്പാട്ട് (എലിയെപറ്റി)

1. ഒരെലികൊച്ചെലി, പുറയെലി, വീട്ടെലി, നാട്ടെലി, കാട്ടെലി
ഒരെലി ചുണ്ടപ്പോൾ ഒരു പുറമോതുന്നു

2. ഈരെലി ചുണ്ടപ്പോൾ ഇരുദിക്കുകൾ പറയുന്നു
മൂവെലി ചുണ്ടപ്പോൾ, മുക്കിലൊളിക്കുന്നു, മൂലയ്ക്കൽ

3. പൊങ്ങുന്നു, നാലെലി ചൂണ്ടപ്പോൾ, നാമം ജ
പിക്കുന്നു. അഞ്ചെലി ചൂണ്ടപ്പോൾ, കൊഞ്ച്

4. ക്കൊണ്ടോടുന്നു, കഞ്ചാവു വലിക്കുന്നു, ബീഡി വലി
ക്കുന്നു - ഏഴെലി ചൂണ്ടപ്പോൾ, അറുദികൾ

5. പറയുന്നു - ഏഴെലി ചൂണ്ടപ്പോൾ എഴുന്നേ
റ്റു നിൽക്കുന്നു - എട്ടെലി ചൂണ്ടപ്പോൾ, പെട്ടി

6. കരണ്ടെലി, കുട്ടകരണ്ടെലി, മാത്തൻ തന്നുടെ
മീശകരണ്ടെലി, ഐസാ ഉമ്മായുടെ കൊണ്ടും

7. മിന്നും കരണ്ടെലി, പക്കച്ചിമാനായുടെ പൂട്ടുകുറ്റി
കരണ്ടെലി, പൂട്ടുകുത്തുന്ന കോലുകരെണ്ടെലി

8. കാളിവല്ല്യമ്മയുടെ മേക്കാതുകരെണ്ടെലി
നങ്ങേലിപ്പെണ്ണിന്റെ അരക്കുഴൽ കരണ്ടെലി

9. അങ്ങനെ കരണ്ടെലി, ഇങ്ങനെ കരണ്ടെലി, കണ്ട
തും, കേട്ടതും, എല്ലാം കരണ്ടേ- തെയ്
താ - ഇന്ത- തരികിട- തികിത -തെയ്

## 41. ദാവീദും ഗോല്ല്യാത്തും

1. വൻപുനടിച്ച മല്ലൻഗോല്ല്യാത്ത് കിടപ്പേ-തകതെയ്
ചെമ്പുമലപോ, ലവൽമന്നിൽ, കർകുതത്തത്താം

2. ദാവീദെറിഞ്ഞ, കല്ലുകൊണ്ടു മറിഞ്ഞേ - തകതെയ്
ദൈവവിധിയ്ക്കോ, ഇതുനീക്കം, കർകൃതത്തത്താം

3. ഉടനെ, ദാവീദേ, അവനുൽമീതെ വലിഞ്ഞേറി - തകതെയ്
ഉറയിൽ നിന്നസ്സി, യുരി എടുത്തേ, കർകു തത്തത്താം

4. ശീഘ്രം ഫെലസ്ത്യൻ, ഗളനാളം മുറിച്ചേ - തകതെയ്
ശീർഷം കരത്തിലവൻ വഹിച്ചേ - കർകു തത്തത്താം

5. ശൗലിൻ സന്നിധി തന്നിൽ, കാഴ്ചയായ് വച്ചേ - തകതെയ്
ശല്ല്യമശേഷം, തീർത്തേ - കർകു തത്തത്താം

6. ഈശോവിശ്വാസം, നല്ലാശ്രേയമേവർക്കും - തകതെയ്
ശാശ്വതസൗഭാഗ്യം, നൽകും - കർകു തത്തത്താം
താ - ഇന്ത - തരികിട - തികിത - തെയ്

## 42. പന്തലിൽ കളിയാടുന്നത്

1. പന്തലിതാണേ, നല്ല രംഗമതിൽ വന്നേ - തകതെയ്
മുൻപിൽ വിളക്കും, വച്ചേ - കർകു തത്തത്താം

2. അവിടെയൊരാളേ, നല്ല പരിചകളി ചുവടേ - തകതെയ്
എന്റെ ഗുരുക്ക, ളാണേ - കർകു തത്തത്താം

3. എട്ടെട്ടു ബാലകന്മാർ, പരിചകളിച്ചേ - തകതെയ്
ചാട്ടമൊരുങ്ങി, ഞങ്ങൾ വന്നേ - കർകു തത്തത്താം

4. പതിയതിയാണേ, പതി ഞങ്ങടെ നാടേ - തകതെയ്
പറയാം ചിങ്ങവനം, കരക്കാർ - കർകു തത്തത്താം

5. എടുത്തു പിടിച്ചു, നല്ല തരത്തിൽ പരിച - തകതെയ്
എന്റെ ഗുരുക്ക, ളാണേ - കർകു തത്തത്താം

6. ഇഷ്ടക്കേടുള്ളിൽ, എള്ളോളോമില്ലേ - തകതെയ്
കൂടിയ ലോകേ, രാണേ - കർകു തത്തത്താം
താ - ഇന്ത - തരികിട - തികിത - തെയ്

## 43. ബൈബിൾ എത്രപേർ ചേർന്ന് എഴുതിയോ അത്രയും പേരുകൾ പാട്ടായിട്ട്

1. സൃഷ്ടിനാഥാ ദേവാത്രിയേക ദൈവമെ
തൃപ്പാദേ കുമ്പി,ട്ടടിയാർ വണങ്ങുന്നേ

2. സൃഷ്ടി മഹേശന്റെ, സത്യ പ്രതിജ്ഞയെ
സത്തുക്കളായവ,രെല്ലാം ഗ്രഹിക്കണം

3. ഉല്പത്തി പുസ്തകം, അൻപതാണദ്ധ്യായം
പിന്നെയും ചൊല്ലിടാം, കേട്ടീടേണം നിങ്ങൾ

4. പുറപ്പാടും, ലേവ്യായും, സംഖ്യാപുസ്തകവും
ആവർത്തനം പിന്നെ, യോശുവായുടേയും

5. ന്യായാധിപന്മാരും, രൂഥും, ശമുവേലും
രണ്ടു ശമുവേലും, ഒന്നു രാജാക്കന്മാർ

6. രണ്ടു രാജാക്കന്മാർ, ഒന്നാം ദിനവൃത്താന്തം
രണ്ടാം ദിന വൃത്താന്തം, എബ്രാ, നെഹമിയ

7. എസ്ഥേരും, ഇയ്യോബും, സങ്കീർത്തനങ്ങളും
സദൃശ്യ വാക്യവും, സഭാപ്രസംഗിയും

8. ഉത്തമ ഗീതവും, ഏശ, യെറമിയ
വിലാപങ്ങൾ, യെഹസ്കേൽ, ദാനിയേലും പിന്നെ

9. ഹോശയാ, യോവേല്, ആമോസ്, ഒബേദ്യാവ്
യോനാ, മീഖ, താഹും, ഹബുക്കക്ക്, സെഫെന്ന്യ

10. ഹഗ്ഗായി, സഖർയ്യാവ്, മാലാഖിയിൽ അവസാനം
പഴയനിയമത്തിൻ, പുസ്തകം തീർന്നല്ലോ

11. രക്ഷിതാവാം, യേശു രാജന്റെ പുസ്തകം
പുതിയതാം, നിയമങ്ങൾ, ചൊല്ലിത്തുടങ്ങുന്നേൻ

12. മത്തായി, മർക്കോസ്, ലൂക്കോസ്, യോഹന്നാൻ
അപ്പോസ്ഥോലന്മാർ, നടത്തിയൊരൽഭുതം

13. റോമർ, കോരന്ത്യരും, രണ്ടാം കോരന്ത്യരും
ഗലാത്യർ, എപ്പേസ്യർ, ഫിലിപ്യരും പിന്നെ

14. കോലോസി, തെസ്സലോനി, രണ്ടാം തെസ്സലോനി
ഒന്നാം തീമോത്തിയോസ്സും, രണ്ടാം തീമോത്തിയോസ്സും

15. തീത്തോസ്, ഫിലമോൻ, എബ്രായർ, യാക്കോബും
പത്രോസിൻ ലേഖനം, ഒന്നും രണ്ടും പിന്നെ

16. യോഹന്നാൻ എഴുതിയ, ലേഖനങ്ങൾ മൂന്നും
യൂദാമിൻ ലേഖനം, വെളിപാടിൽ അവസാനം
താ - ഇന്ത - തരികിട - തികിത - തെയ്

## 44. പച്ചനെല്ലിൻ കതിര്

1. പച്ചനെല്ലിൻ കതിരു കൊത്തി, പറക്കും പൈങ്കിളി- തത്തേ
നീ ഒണ്ടോ പൊന്നോരമ്പ, കളരിക - തത്ത- ഇത്ത- ഇന്തത്താം
നീ ഒണ്ടോ പൊന്നോരമ്പ, കളരി കണ്ടേ - ഇത - തികിതെയ്

2. കളരിയും കണ്ടേ ഞാനും, ഗുരുവിനെ കണ്ടേം ഞാനും

തിറമുള്ള ഗുരുവിന്റെ ചമയം കാ - തത്ത - ഇത്ത - ഇന്തത്താം
തിറമുള്ള ഗുരുവിന്റെ ചമയം കണ്ടേ - ഇതതികിതെയ്

3. അഞ്ചു വർണ്ണപ്പട്ടുമുടുത്തി, ട്ടരയിൽ പൊന്നരിഞ്ഞാണം
മുതുരത്നം പതിച്ചരണ്ടേലസും - കാ- തത്ത ഇത്ത ഇന്തത്താം
മുതുരത്നം പതിച്ച രണ്ടേലസും കെട്ടി ഇത തികി തെയ്
കളിനാങ്കളു കളിക്കുമ്പോൾ, കളിയാക്കി ചിരിക്കല്ലേ-

4. ഇത് നാങ്കടെ ഗുരുവിനെ, കുറവാക്കരുത് - തത്ത ഇത്ത - ഇന്തത്താം
ഇത് നാങ്കടെ ഗുരുവിനെ, കുറവാക്കരുത് ഇത തികി തെയ്
താ - ഇന്ത - തരികിട - തികിത - തെയ്

## 45. മോശ സീനായ് മലയിൽ

1. ഒട്ടുമിളവില്ലാതേറ്റം, പണിപ്പെട്ടു പാർത്തീടവേ
ഇസ്രായേൽക്കാരിലീശൻ, കരുണ ചെയ്- തത്ത- ഇത്ത- ഇന്തത്താം
ഇസ്രായേൽക്കാരിലീശൻ, കരുണ ചെയ്തേ -ഇത - തികി- തെയ്

2. സീനായ് മലമുകളിൽ, മുൾപ്പടർപ്പിലാനനം പോൽ
ഭക്തനാം മോശെക്കന്നു, വെളിപ്പെട്ടു- തത്ത- ഇത്ത-ഇന്തത്താം
ഭക്തനാം മോശെക്കന്നു, വെളിപ്പെട്ടീശൻ- ഇത- തികിതെയ്

3. മിസ്രയേമിൽ ചെന്നിസ്രായേൽ, ജനങ്ങളെ കൊണ്ടു പോരാൻ
കല്പന നൽകിയങ്ങു പറഞ്ഞയച്ചേ- തത്ത- ഇത്ത- ഇന്തത്താം
കല്പന നൽകിയങ്ങു പറഞ്ഞയച്ചേ- ഇത തികിതെയ്

4. കല്പന കേട്ടുടൻ മോശ, ഫറവോ രാജാവിൻ മുൻപിൽ
എത്തിയുണർത്തിച്ചീശ, തിരുവചനം- തത്ത - ഇത്ത- ഇന്തത്താം
എത്തിയുണർത്തിച്ചീശ തിരുവചനം- ഇത തികി - തെയ്

5. ദുഷ്ടനാകും ഭൂവരനേതും, വകവയ്ക്കാതാചാര്യനെ
ധിക്കരിക്കയാൽ ദൈവം, ശിക്ഷ തുട- തത്ത ഇത്ത- ഇന്തത്താം
ധിക്കരിക്കയാൽ ദൈവം, ശിക്ഷ തുടങ്ങി. ഇത- തികി- തെയ്

6. ആദ്യശിക്ഷയാലെ നാട്ടിൽ, പ്രജകൾക്കും രാജാവിന്നും
ആദ്യസന്താനനാശം സംഭവിച്ചേ- തത്ത-ഇത്ത- ഇന്ത-ത്താം
ആദ്യ സന്താനനാശം സംഭവിച്ചപ്പോൾ ഇത- തികി- തെയ്
താ - ഇന്ത- തരികിട- തികിത- തെയ്

## 46. യോനാ നിനുവയിലേക്ക്

1. യോനായേ പോകേണം, നിനുവയിലേക്കെന്ന്
അരുളപ്പാടുണ്ടായി, ദൈവത്തിൻ, അരുളപ്പാടുണ്ടായി,
ദൈവത്തിൻ, അരുളപ്പാടുണ്ടായി ത- ത്തി - ന്താം

2. കേട്ട നിമിഷം ഈശൻ, കാണാതെ യോപ്പാവിൽ
ചെന്നു, വേഗ നാം യോപ്പാവിൽ ചെന്നു, വേഗ നാം
യോപ്പാവിൽ ചെന്നു ത - ത്തി - ന്താം

മുറുക്കം കപ്പൽ പ്രമാണിയ്ക്ക് കൂലി കൊടുത്തവൻ, തസ്സീസ്സിലെ
ത്താനായി കപ്പലിൽ കയറി
കർത്താവിന്നിഷ്ടമനുകരിച്ചീടായ്കിൽ, പൊടു
ന്നനവേ നടുക്കടലിൽ കൊടുങ്കാറ്റുമുണ്ടായി,
കപ്പലിലിരുന്നവർക്കെല്ലാം
സംഭ്രമമുണ്ടായി - തത്തിന്താം

4. വാഹനമതിലേറും ഭാരത്തെ എടുത്തെറി
ഞ്ഞുടനെ, സാഗരേ, എടുത്തെറിഞ്ഞുടനെ
സാഗരെ എടുത്തെറിഞ്ഞുടനെ - തത്തിന്താം

മുറുക്കം യോനയാക്കപ്പലിന്റടിത്തട്ടിൽ കിടന്നുറങ്ങുന്ന കണ്ടു,
കപ്പിത്താൻ കോപിച്ചു നശിക്കാതിരിപ്പാൻ
ഈശനെ വിളിപ്പിൻ, അപ്പോഴാക്കപ്പലിൽ, തകിണം മറി, തികിണം മറി,
കപ്പൽ കടലിൽ താഴുമെന്നവർ, ചിത്തേ നിനച്ചുറച്ചു - തത്തിന്താം
താ - ഇന്ത - തരികിട - തികിത - തെയ്

## 47. അറബി പാട്ട് (വായിന്തമയിൽ)

വായിന്തമയിലോ, കുയിലേ, ഇനമൊരു,
മടന്തയ് മുൻവന്താൾ, ആളിനമൊരു, മടന്ത
യ് മുൻവന്നാൾ, ആളിനമൊരു മടന്തയ് മുൻ
വന്താൾ, ഇന്ത ത്തരികിട തികിത തെയ്
മുറുക്കം വായിന്തമാമറയ്, തെരിയും അലങ്കോലിയും,
അടിയത്തൊരു ശിത്തിര, നൊടിയിൽ തിര
മ്പിടാവേ, നീ ഇന്തജെന്നുപത, നീ ഇന്തജെന്നു
പത, നിതപമസരിരിക, സരിഗമപതിനിസ,
തകുടി, തികുടി, ധ്വമി, തക്കുതിക്കു, തിക്കുണം,
തക്യതം തകജം, തിക്യതം തികജെന്നു, തക്യതം
തകജെന്നു, തിക്യതം തികജെന്നു, തളാങ്കതപ്പ,

തരികിടജം - വായിന്തമയിലോ -
താ - ഇന്ത - തരികിട - തികിത - തെയ്

## 48. കലയും മാനും

1. ചെങ്കാലയും, മാനുമൊരു, ചെമ്മലമേലാടികർ തിക തെയ്താം
2. അമ്മാലമേൽചെന്റുവരും, ചെമ്പകപ്പൂമാലെ- കർതിക തെയ്താം
3. ചെഞ്ചോരണം തഞ്ചും മാലയ്, ചെമ്മേലേറാസൂലേ, കർതിക തെയ്താം
4. വഞ്ചിതമായ് ചോലയ് ചൂഴും, ബിജ്ഞയ്മതി നാവേകർ തികതെയ്താം
5. വെന്തു വെന്തുരുകീടുന്നു, എന്റെ നെഞ്ചിതയ്യോ - കർതിക തെയ്താം

താ - ഇന്ത - തരികിട - തികിത - തെയ്

## 49. അറബി (പോരിന്നായ്)

1. പോരിന്നായ് വീരപ്പുലിയലിയാര്, പൊടിവാറുംഷാമിൽ പടവന്നു കാണ്മാൻ
മാറാതെലയ്സുല്ല വാസങ്കവീണ്ടേ, മതിയേ-
2. മഹാവൻപൻ ഹാലിതങ്ങുണ്ടേ.
പോരെങ്കിൽ ഞാനന്ത ബന്ധന്തഷാമിൽ
3. പൊടിയായ് പൊടിക്കും തരിമണ്ണു പോലെ
പോരിന്നായ് ............
താ - ഇന്ത - തരികിട - തികിത - തെയ്

## 50. ഗീവർഗീസ് സഹദായും പെരുമ്പാമ്പും

1. പുകൾ പെരിയോർ പുതുപ്പള്ളി തന്നിൽ വാഴും പൊൻ ഗീവറുഗീസ്സേ
2. പാൽവർണ്ണകുതിരയിലേറി നായാടാൻ പോയൊരു സമയം
3. വഴിയരികെ ഉള്ളൊരു സുന്ദരി മരണത്തിന്നായ് ഒരുങ്ങി
4. താനറിയാതുള്ളൊരു സർപ്പം കുതിരയുടെ കാലിൽ ചുറ്റി
5. കണ്ടുടനെ സഹദാ താനും കൊണ്ടാടി പുഞ്ചിരി തൂകി
6. മാതാവേ, മരതകമേ വലഞ്ഞല്ലോ അടിയാർ ഞങ്ങൾ
7. ശൂലമെടുത്തു കുത്തി നാഗത്തിൻ വായ് പിളർന്നു
8. മുത്തുക്കുട പിടിച്ചു രഗ്ദത്താൽ ഉയർത്തി പിന്നെ

താ - ഇന്ത - തരികിട - തികിത - തെയ്

## 51. ദാനിയേൽ സിംഹക്കുഴിയിൽ

1. ചൊല്ലിയധിപൻ ദാനിയേലോട്, നീ സേവിക്കുന്ന ദൈവം, തത്തിന്താം
തെല്ലുപോലും കേടില്ലാതെ നിന്നെ, കാത്തു സൂക്ഷിച്ചു കൊള്ളും, തത്തിന്താം

2. നിശ്ചയമതു മാറ്റാതിരിപ്പാൻ, രാജനെക്കൊണ്ടു മുദ്ര തത്തിന്താം
ഇച്ഛപോലവർ ചെയ്യിച്ചു ഗുഹ വാതിലടച്ചു കല്ലാൽ തത്തിന്താം

3. ആ ദിനം രാജൻ നിദ്രയില്ലാതെ, സന്താപത്തോടിരുന്നു തത്തിന്താം
വാദികളറിയാതെ രാവിലെ, ചെന്നു ഗുഹാ സവിധേ തത്തിന്താം

4. താനധികം സ്നേഹിച്ച മന്ത്രിയെ, കേണു വിളിച്ചിടുന്നു തത്തിന്താം
ദാനിയേലേ നീ സേവിക്കും ദൈവം, നിന്നെ രക്ഷിച്ചിടുന്നോ - തത്തിന്താം

5. ആയതു കേട്ടു ചൊല്ലിയ ദാസൻ, സിംഹമെന്നെ തിന്നാതെ തത്തിന്താം
വായവയുടെ യഹോവ ദൂതൻ, കയ്യാലടച്ചിരുന്നു തത്തിന്താം
താ - ഇന്ത - തരികിട - തികിത - തെയ്

## 52. സ്തോത്രമാല

1. മനുകുലമഖിലം പാപത്താൽ, മലിനമതായി തീർന്നപ്പോൾ
അവനിയിലവതാരം ചെയ്തോ,രവനിപഥേ നാഥാ സ്തോത്രം
2. പാപികളാം ഞങ്ങൾക്കായ്, പാപമശേഷം കലരാതെ
പാവന കന്യയിലവതാരം, ചെയ്തൊരു വാനവനെ സ്തോത്രം
3. കാറ്റും കുളിരും ഏറ്റതിനാൽ, ഏറ്റം വിറയൽ പൂണ്ടവനേ
കീറത്തുണിയതിനാലൻപിൽ, മറയപ്പെട്ടവനെ സ്തോത്രം
4. നൂതനമായൊരുഭയം, കണ്ടതിമോദമാർന്നൊരജപാലർ
പദതളിർ പരിചൊടു പണിതവനാം, സതി സുകുമാരകനെ സ്തോത്രം
5. വിദ്വാന്മാരാം ഒരു കൂട്ടം, ഹൃദ്യാനന്ദത്താലെത്തീട്ട്
പൊന്നുമൂറാദികൾ പാദേ വച്ചു, വന്ദിച്ചൊരു വന്ദ്യാസ്തോത്രം
6. നസറേത്തെന്നാ ഗ്രാമത്തിൽ തൻ, മാതാപിതാക്കളുടെ
ഹിതമാർന്നവിടെ വളർന്നവനാം, കരുണ നിറഞ്ഞവനെ സ്തോത്രം
7. ദ്വാദശ വയസിൽ പണ്ഡിതരെ, വാദത്തിൽ തോല്പിച്ചവനെ
താതൻ തിരുഹിതമവർ മുൻപിൽ, ഓതിയവന്നിതനെ സ്തോത്രം
8. ഗിരിയുടെ മുകളിൽ കയറി മഹാ,പുരുഷാരത്തോടുപദേശം
അരുളിപുതുവഴി തെളിയിച്ച, തിരുഗുരുവേ നിത്യം സ്തോത്രം
9. പടകിൽ പ്രിയരാം ശിഷ്യഗണം, കൊടുങ്കാറ്റിൽ പെട്ടുലയുമ്പോൾ
കടലിൽ മീതെ ഗമനം ചെയ്തു,ടയവനെ നാഥാ സ്തോത്രം
10. അപ്പമൊരഞ്ചോടിരു മീനും, തൃക്കര വാഴ്‌വിന്നു ശേഷമുടൻ
തൃപ്തിയൊടയ്യായിരമാൾക്കായ്, കല്പിച്ചൊരു ദേവസ്തോത്രം

11. ചെറുപൈതങ്ങൾ തെളിവു കലർന്നറുതിയെഴാതങ്ങനു നിമിഷം
ഊശാനകളാൽ സ്തുതിതന്നോരീശോ കരുണേശാ സ്തോത്രം
12. പാവനമാം ദേവാലയമപ്പാപികൾ തന്നാലയമാക്കി
തീർത്തതിനാലതി കോപത്താലാർത്തി കലർന്നവനെ സ്തോത്രം
13. കുഴിയിൽ ദിവസം നാലുകഴി, ഞ്ഞഴുകിയ പ്രിയനാം ലാസറിനെ
ജീവിപ്പിച്ചൊരു ജീവദനെ, ഏഴകളിൽ ഗുരുവേ സ്തോത്രം
14. പൈതങ്ങളെനിന്നരികിൽ വിളിച്ചയിമുദവരെ തഴുകീട്ട്
ആശിഷമരുളി അയച്ചവനെ, ഈശസുതമശിഹാ സ്തോത്രം
15. അരചനതാം പീലാത്തോസി,ന്നരമനമുമ്പിൽ നിന്നവനേ
ഝടുതിയിൽ നീ പതിപ്പിച്ചവനാം, ഉടയോനെ ദിവ്യനേ സ്തോത്രം
16. ചുമലിൽ പെരുതാം കുരിശുമരം, വിമലന്നു കുടിലന്മാർ നൽകി
അമർഷമോടവരു നടത്തിച്ചൊ,രമരണനെ ഗുരുവേ സ്തോത്രം
17. പരവശനീശൻ ഭാരത്താലൊരു, കുറി മണ്ണിൽ വീണപ്പോൾ
തെരുതെരെ അടിക്കന്നങ്ങളിലേ, റ്ററുമപിതാവിന്നായ് സ്തോത്രം
18. കുറെയനയതിൽ നിന്നതുവഴിവന്നൊരു ശിമയോൻ വൻ പരഭക്തൻ
ഒരു തലതാങ്ങിയാൽ തെല്ലാ, ന്നരിമയാകുന്നവനെ സ്തോത്രം
19. യറുശലേമിൽ പുത്രികളെകര, യാതെന്ന പ്രതി നിങ്ങൾ
കരയുക നിങ്ങടെ തനയോരെ, ഓർത്തിദമരുളിയ ദേവാ- സ്തോത്രം
20. കരമിരുവശവും പെരുകുരിശിൽ, പരിചൊടു ചേർത്തങ്ങാണികളെ
അരിശമോടേറ്റിയ നേരത്തിൽ, പരിഭവമറ്റവനെ സ്തോത്രം
21. ഇരുകള്ളന്മാർ നടുവിങ്കൽ, ഒരു കുലയാളൻ പോലെയഹോ
കുരിശിലുയർന്നൊരു ദൈവസുതാ, പരിശുദ്ധാപരനെ സ്തോത്രം
22. താതാ ഇവർ ചെയ്യും പാപം ഹാ, തവ കൃപയാൽ മോചിക്ക
വൈരികുലത്തിന്നേല്പിച്ച, ഒരു വീരാത്മജനോ സ്തോത്രം
23. താതാ, താതാ, യെന്നാത്മവതി, നഭയം നിൻ തിരുകൈകൾ
ഇതുവിധമരുളിത്തവ തോളിൽ, തിരുതല ചായ്ച്ചവനെ സ്തോത്രം
24. അരമത്യായിലെ യൗസേപ്പെന്നൊരു പ്രിയ ശിഷ്യൻ ഗുരുഭക്തൻ
കരുതിയ കല്ലറയതിന്നുള്ളിൽ, മരുവിയൊരമരണനെ സ്തോത്രം
25. വരുമിതുപോൽ ഞാൻ പ്രിയസുതരെ, കരായായ്കുണർവോടിരവുപകൽ
മരുവുക നിങ്ങളൊരുങ്ങിയിദ, എന്നരുളിയ മമദേവ-സ്തോത്രം
26. നാല്പതു ദിനമീധരണിയതിൽ തൽ, പ്രിയ സഭയിൽ രക്ഷയ്ക്കായി
കല്പന ശിഷ്യർക്കേകിയൊരെൻ, കെല്പെഴുമുടയവനെ- സ്തോത്രം
27. മാർത്തയും, മേരിയും, പാർത്തിരുന്ന,തായ ബെഥാന്യായിൽ
ആദ്യമായി ചെന്ന കർത്താവേ, ഈശസുതമശിഹാ സ്തോത്രം
28. മാളികയിൽ തൻ ശിഷ്യന്മാർ പ്രാർത്ഥിച്ചും കൊണ്ടിരുന്നപ്പോൾ
അവരുടെ നടുവിലെഴുന്നള്ളിയ, ഗുരുവരനെ നാഥാ സ്തോത്രം

29. രണ്ടാം വരവിൽ ലോകത്തെ, രണ്ടായ്വിധിയിൽ നിർത്തുമ്പോൾ
ആണ്ടവനെ ഈ പാപിയെ, നീ കൊണ്ടീടുക വലഭാഗത്തിൽ
താ- ഇന്ത- തരികിട- തികിത- തെയ്

## 53. കന്യകമറിയാമിനോടുള്ള യാചനകൾ

1. ഞങ്ങൾക്കുള്ള കന്നിയമ്മോ
തിങ്ങും ദുഃഖം മാറ്റെണമേ
എങ്ങും മോദം നൽകണമേ
തങ്ങും വേദമകറ്റെണമേ

2. സത്യത്തിന്റെ നായിക നീ
വിശ്വാസത്തിൻ കാതൽ നീ
ആശ്വാസത്തിൻ ദീപം നീ
ആശയ്ക്കുള്ള സദനം നീ

3. തെറ്റുകളെല്ലാം മാറ്റീട്ട്
കുറ്റം തീർത്തിഹ ചേർക്കേണം
തെറ്റാതെന്നെ പോറ്റേണം
എന്റെ ചുറ്റും കോട്ടയുമാകേണം

4. ക്ലേശം കേറി മരിക്കല്ലേ
ബാധകളേറി വീഴല്ലേ
ആധാരം നീയാകണമേ
ആധിക്കടിമയുമാകല്ലേ

5. ബോധം മങ്ങി മറയുമ്പോൾ
ശ്വാസം നിന്ന് കുഴയുമ്പോൾ
വിശ്വാസത്തിൽ മാതാവേ
തൃക്കയ്യിൽ നീ താങ്ങണമേ

6. അപ്പനും, അമ്മയും ഭാര്യയും
മക്കളും, ബന്ധു സുഹൃത്തുക്കൾ
വിട്ടുപിരിയും നേരത്ത്
എന്നെ വിട്ടിട്ടമ്മേ പോകരുത്

7. ജീവൻ വിട്ടു ഞാൻ വരും നേരം
നിൻ സന്നിധി ഞാൻ പൂകേണം
എന്റെ അപ്പനുമമ്മയുമായ് ഞാൻ കാണേണം
അവരോടു കൂടെന്നെ ചേർക്കണം
താ- ഇന്ത- തരികിട- തികിത- തെയ്

## 54. വിശ്രമസമയത്ത്

വടിവൊടു മശിഹാ തുണയരുളേണേ തെയ്തിത്തയ് തെയ്താം
വടിവൊടു മശിഹാ തുണയരുളേണം കുട്ടികൾക്കെന്നുടെ നാടതിൽ വാഴാൻ

നാടധിപതിയുടെ കല്പനയെ, കർകു തെയ്.........
നാടധിപതിയുടെ കല്പനയാലെ, കോടതി വെച്ചു നാടതിലെട്ട്

എട്ടിനു മേൽ വടി ആശൂരെ, കർകു, തെയ്........
എട്ടിനു മേൽ വടിയാശൂരിങ്കൽ, മോഡിയെഴുന്നൊരു നാമം ജഡ്ജി

മോടിയെഴുന്നൊരു നാമം ജഡ്ജി- തെയ്........
മോടിയെഴുന്നൊരു നാമം ജഡ്ജി, വടിവൊടുമങ്ങാം ജഡ്ജി ശാസ്ത്രികൾ

കൂടിയിരുന്നു വിചാരിപ്പാനും, തെയ്.............
കൂടിയിരുന്നു വിചാരിപ്പാനും, കുട്ടികൾ വന്നാൽ തീർപ്പെഴുതാനും

തീർപ്പെഴുതുന്നതു തീർന്നോ പിള്ളോ തെയ്...........
തീർപ്പെഴുതുന്നതു തീർന്നില്ലെങ്കിൽ, അപ്പീലേക്കൊന്നെഴുതാം ഞാനും

നമ്പരൊഴിഞ്ഞു കുടിശിഖയെ കർകു, തെയ്..........
നമ്പരൊഴിഞ്ഞു കുടിശിഖ വന്നാൽ, ശമ്പളമിങ്ങു പിടിക്കുന്നുണ്ട്

ഇടപതി പിടിച്ചീടുക മൂലം, തെയ്...........
ഇടപന്തി പിടിച്ചീടുക മൂലം തേക്കുകൾ വെട്ടിയകറ്റണമെന്ന്

ഉണ്ടോ പുകയില നേരെതിന്മാൻ, തെയ്...........
ഉണ്ടോ പുകയില നേരെ തിന്മാൽ, മിണ്ടുന്നുണ്ടോ ഞാനാക്കാര്യം
താ - ഇന്ത - തരികിട - തികിത -തെയ്

## 55. യുദ്ധകാലം

1. യുദ്ധംമൂലം വന്നു ഭവിച്ചൊരു - തെയ് തിത്തയ് തെയ്താം
   യുദ്ധം മൂലം വന്നു ഭവിച്ചൊരു, പദ്ധതികൾക്കിന്നളവില്ലാതായ്
2. നെല്ലിൻ വിലയതു വഞ്ചിക്ഷിതിയിൽ, തെയ്................
   നെല്ലിൻ വിലയതു വഞ്ചിക്ഷിതിയിൽ, രൂപാ പത്തിൽ കൂടുതലായി
3. രൂപാ പത്തു കൊടുത്താലും ശരി, തെയ്.................
   രൂപാ പത്തു കൊടുത്താലും ശരി, നെല്ലതു കിട്ടാനില്ലെന്നായി
4. അരിയുടെ കാര്യവുമങ്ങിനെയെ കർകു, തെയ്................
   അരിയുടെ കാര്യവുമങ്ങിനെതന്നെ, ആളുകളെല്ലാം പട്ടിണിയായി

5. കച്ചവടക്കാരാരും തന്നെ, തെയ്.........................
കച്ചവടക്കാരാരും തന്നെ, കൊച്ചിയിലേക്കു ഗമിക്കാതായി

6. കൊച്ചും പിച്ചും ചാകാറായേ, തെയ്........................
കൊച്ചും പിച്ചും ചാകാറായി, പിച്ചകൾ പലതും കാണാതാ

7. പിച്ചക്കാരവർ തെണ്ടി നടന്നാൽ തെയ്..................
പിച്ചക്കാരവർ തെണ്ടി നടന്നാൽ, പിച്ചയൊപ്പം കിട്ടാതായി

8. കോട്ടയത്തുള്ളൊരു കാപ്പിക്കടയെ...തെയ്.................
കോട്ടയത്തുള്ളൊരു കാപ്പിക്കടയിൽ, പുട്ട്, ദോശയും ഇല്ലെന്നായി

9. ആളുകളിങ്ങനെ വലഞ്ഞതു കണ്ടേ, തെയ്....
ആളുകളിങ്ങനെ വലഞ്ഞതുകണ്ടു, കല്പനയൊന്നു പുറപ്പെടുവിച്ചു

10. ഇമ്പമെഴുന്നൊരു കമ്പിനിറേഷൻ, തെയ്...........
ഇന്തമെഴുന്നൊരു കമ്പിനിറേഷൻ, ചന്തമൊടെങ്ങും കിട്ടി തുടങ്ങി

11. കമ്പോന്നോരു വക കേട്ടു തുടങ്ങി, തെയ്......
കമ്പോന്നോരു വക കേട്ടു തുടങ്ങി,, വെമ്പലുമുണ്ടായ് ലോകർക്കെല്ലാം

12. കമ്പോളങ്ങളിൽ വിറ്റീടാനായ്, തെയ്.................
കമ്പോളങ്ങളിൽ വിറ്റീടാനായ്, കമ്പിനി ചാക്കുകൾ വന്നു തുടങ്ങി

13. കമ്പോന്നൊരു വക തിന്നതു കൊണ്ടേ, തെയ്................
കമ്പോന്നൊരു വക തിന്നതു കൊണ്ടീ, കുമ്പകളെല്ലാം കമ്പിതമായി

14. വാതക്കാർക്കു പിടിക്കാതുള്ളൊരു, തെയ്...........
വാതക്കാർക്കു പിടിക്കാതുള്ളൊരു, ഗോതമ്പൊരു വക കിട്ടി തുടങ്ങി

15. ചീട്ടിൻ നെല്ലതു വാങ്ങിച്ചീടാൻ, തെയ്...............
ചീട്ടിൻ നെല്ലതു വാങ്ങിച്ചീടാൻ, നോട്ടുകളനവധി വേണമെന്നായി

16. വാരത്തേക്കൊരു രൂപാ പത്ത്, തെയ്.........................
വാരത്തേക്കൊരു രൂപാ പത്ത്, മാസത്തേക്കൊ നാല്പതു രൂപാ

17. ഇങ്ങനെയൊക്കെ മുടക്കിടേണം, തെയ്....................
ഇങ്ങനെയൊക്കെ മുടക്കിടേണം, പിന്നെയതെങ്ങനെ വാങ്ങിച്ചീടും

18. മുട്ടോളോം വരെയെത്തീടാത്തൊരു, തെയ്................
മുട്ടോളോം വരെയെത്തീടാത്തൊരു, കോട്ടൻ ക്ലോത്തിനു വില ഒരു രൂപാ

19. ഷർട്ടും, കോട്ടും, കീറിപ്പോയേ, തെയ്........................
ഷർട്ടും, കോട്ടും, കീറിപ്പോയി, ഡബിളുകൾ സാരികളിട്ടും പോയി

20. നല്ലൊരു പെൻ വരവില്ലെന്നായി, തെയ്.................
നല്ലൊരു പെൻ വരവില്ലെന്നായി, നല്ലൊരു പേപ്പറുമങ്ങിനെ തന്നെ

21. നോട്ടുകളനവധിയുണ്ടെന്നാലും, തെയ്.....
നോട്ടുകളനവധിയുണ്ടെന്നാലും, തുട്ടുകളൊട്ടും കാണ്മാനില്ല

22. നോട്ടുകൾ മാറിത്തുട്ടുകളാക്കാൻ, തെയ്............
നോട്ടുകൾ മാറിത്തുട്ടുകളാക്കാൻ, നഷ്ടപ്പെടണം അണയൊരു രണ്ട്

23. നോട്ടുകൾ ചിലരുടെ ചെവിയിൽ കാണാം തെയ്...........
നോട്ടുകൾ ചിലരുടെ ചെവിയിൽ കാണാം, പടുമിഴിമാരുടെ മടിയിൽ കാണാം

24. കുട്ടികൾ കൈവശമെല്ലാം കാണാം, തെയ്..............
കുട്ടികൾ കൈവശമെല്ലാം കാണാം, പെട്ടികൾ കൈവശമില്ലെന്നില്ല

25. നോട്ടുകളനവധി വെച്ചീടാനായ്, തെയ്................
നോട്ടുകളനവധി വെച്ചീടാനായ്, പെട്ടികൾ പുതുതായ് പണിയിക്കുന്നു.
താ - ഇന്ത - തരികിട - തികിത - തെയ്

## 56. ധനവാൻ

1. ധരമേൽ നമ്മുടെ ധനവാൻ സോദരൻ, തെയ്തിത്തെയ് തെതാം
ധരമേൽ നമ്മുടെ ധനവാൻ സോദര, നനുകുലപതിയറിയേണ്ടു മവസ്ഥ

2. തയ്യുടെ ചുവടു പിടത്തിയതു നമ്മുടെ, തെയ്.................
തയ്യുടെ ചുവടുപിടത്തിയതു നമ്മുടെ, കൈമുതലിന്റെ ചുരുക്കം കൊണ്ട്

3. ഞാനും കൂടി തയ്യുമെടുത്തേ, തെയ്.................
ഞാനും കൂടി തയ്യുമെടുത്ത, ഞാലു പറമ്പിൽ വച്ചതു സൂക്ഷം

4. ഇക്കുറിമാനം കൊച്ചിപ്പായി- തെയ്.................
ഇക്കുറിമാനം കൊച്ചിപ്പായി, അപ്പനെ വായന കേൾപ്പിക്കേണം

5. ഉണ്ടെങ്കിൽ കുറെ നെല്ലുതരേണേ- തെയ്................
ഉണ്ടെങ്കിൽ കുറെ നെല്ലു തരേണം, ഇല്ലെങ്കിൽ കുറി മറുപടി തരണം

6. ദ്വാദശനെല്ലേ പറ്റൊള്ളിവിടെ, തെയ്...............
ദ്വാദശനെല്ലേ പറ്റൊള്ളിവിടെ, പരിഭവമുള്ളിൽ തോന്നീടരുതേ

7. നെല്ലിനു വിട്ടൊരു പെണ്ണിനെ ഇപ്പോൾ, തെയ്................
നെല്ലിനു വിട്ടൊരു പെണ്ണിനെ ഇപ്പോൾ, കണ്ണിനു പോലും കാണ്മാനില്ല

8. ഇന്നു നമുക്കിഹ നെല്ലു ലഭിക്കും, തെയ്..................
ഇന്നു നമുക്കിഹ നെല്ലു ലഭിക്കും, എന്നു ശിശുക്കൾ സന്തോഷിച്ചു

9. അന്നരനാഴികരാജെന്നപ്പോൾ, തെയ്.................
അന്നരനാഴിക രാജെന്നപ്പോൾ, വന്നൊരു ഭാഷയിൽ വീടു പുകത്ത്

10. കുട്ടി കുളന്തകൾ കൊട്ടയുമായി, തെയ്
കുട്ടി കുളന്തകൾ കൊട്ടയുമായി, ട്ടൊട്ടു പതുക്കെയടുത്തു തുടങ്ങി

11. കിട്ടിയില്ലെന്നു പറഞ്ഞൊരുനേരം, തെയ്................
കിട്ടിയില്ലെന്നു പറഞ്ഞോരു നേരം, മുളപൊട്ടും പോലെ നിന്നു കരഞ്ഞു

12. കൊച്ചച്ചാമ്പള കുഞ്ഞേലികർക്കു, തെയ്............................
കൊച്ചച്ചാമ്പള കുഞ്ഞേലീം കൂടുച്ചത്തിൽ ചില മുറവിളിയിട്ടു

13. ശിഷ്ടം നിന്നാതെങ്ങേന്നേകർകു, തെയ്......................
ശിഷ്ടം നിന്നാത്തെങ്ങേന്നഞ്ചെട്ട്, ഇട്ടു കൊടുത്തവർ വെട്ടിതിന്നു
താ - ഇന്ത - തരികിട - തികിത - തെയ്

## 57. തത്തമ്മപ്പൈങ്കിളി

മനസ്സിൽ മുഖിപ്പനകം, പാവിത്തതും നിന്നെ നിനെ
ന്തീട്ടല്ലേ - തത്തിന്താം

1. മാനിതപ്പൂങ്കനിയെ അടുത്തുവാ, മാനത്തിൽ ബാലത്തത്തേ, തത്തിന്താം
ജ്ഞാനസരസ്വതിയെ, നവരത്നനാണിയപ്പെട്ടവളെ തത്തിന്താം

2. ഞാനും കവി പറവാനെങ്കിട്ട നീ, വാരേണം ബാലപ്പെണ്ണേ - തത്തിന്താം
താനും പല ദശിയും നടന്നതും, നിന്നെ നിനന്തീട്ടല്ലേ തത്തിന്താം

3. തത്തമ്മപ്പെയ്ങ്കിളി പോൽ, പറന്നു നീ കൂട്ടിലടങ്ങു തത്തേ - തത്തിന്താം
താ - ഇന്ത - തരികിട - തികിത - തെയ്

## 58 കൽത്തുറ (വിരുദ്ധം)

ആണ്ടവനാകിയ ദൈവം, സീനായ് മലയിൽ വച്ച്, മോശ
മുനി മുഖാന്തിരം, ഇസ്രായേല്യർക്കേ - അടിതമാശയ്

1. ഇടിഇടിമിന്നലോടും, പെരുകിന പേടിയോടും,
കൂടിക്കൊടുത്ത, കല്പനകൾ പത്ത്, ചൊല്ലരവർ നൽവരമുനക്കുതായേ...............
മാണിക്കനുണ്ടേ, മരതകനുണ്ടേ, മണിപ്പന്തലിൽ
ഊണിന്നിരുന്ന കഥയേ കോളോ, ആഹാ........................

2. പന്തലിലെ ചോറില്ല, കറിയില്ല, വിളക്കിലെണ്ണയില്ല,
മാട്ടിൻ തൊഴുത്തിലെ, വയ്ക്കോലുമില്ല ആണത്തിലെ ഒരു കഷണം
കിടന്നതതിശയമേ ആദിസുതനേ,

കുരിശേലിറക്കി, അന്നയ്മാരവർ, മാതൃഹരകൊണ്ട് പടിമേലിരുത്തി

3. ആഹാ.......................................................
മകനുടെ ശാതു, മാമന, പരിമളം, പൂശിനാൽ
ചൊല്ലുരവർ നൽവരമുനക്കുതായേ...........................
താ - ഇന്ത - തരികിട - തികിത - തെയ്

## 59. കാതോലിക്കബാവായും ദേവലോകവും

1. മലങ്കരയ്ക്കധിപതി, നസ്രാണിത്തല മന്നൻ
2. ബസേലിയോസ് മാർ മാർത്തോമ്മാ, മാത്യൂസ് ദ്വിതീയൻ ബാവാ തന്നെ
3. പഴമയിൽ പണിചെയ്ത, പൊൻമുടിയതും വച്ച്
4. പവിഴങ്ങളണിമുത്ത്, അതിൻമുകളിലും വച്ച്
5. ശോഭയേറും തിരുവസ്ത്രങ്ങളും ധരിച്ചു കൊണ്ട്
6. വലതുകൈയ്യിൽ സ്ലീബായാം, കുരിശും പിടിച്ചു കൊണ്ട്
7. ഇടതുകയ്യിൽ അംശമെന്ന, വടിയുമതേന്തി കൊണ്ട്
8. ദേവലോകം അരമനയിൽ, എഴുന്നള്ളി ഇരിക്കുമ്പോൾ
9. അടിയങ്ങൾ അവിടേക്ക്, വിളയാടുന്നേ ഇത തികി തെയ്
10. ഇരുപതാം നൂറ്റാണ്ടിൽ, മലങ്കരസഭയിലെ
11. തിരുമേനിമാരവ,രെല്ലാവരുമൊരുമിച്ച്
12. മലങ്കരസഭയെ, സ്വതന്ത്രമായ് നയിക്കുവാൻ
13. വേണ്ടതായ ഭരണവും, ആരംഭിച്ചേ ഇത തികി തെയ്
14. ഭരണത്തിൻ പരിണാമം, ആലോചിച്ചു നോക്കുന്നെങ്കിൽ
15. മലങ്കരയ്ക്കു വിധേയമെന്നേ, പറകവേണ്ടൂ
16. ചുറ്റുമൊക്കെ പാടങ്ങളും, ആറുകളും തോടുകളും
17. അതിനെല്ലാം മുകളിലായ്, ദേവലോകതിരുക്കുന്നും
18. തിരുക്കുന്നിൻ ചുറ്റുമതാ, കോട്ടയൊന്നു കാണുന്നല്ലോ
19. കോട്ടയ്ക്കുള്ളിലതാ, മേടയൊന്നു കാണുന്നല്ലോ
20. മേടയിൽ വസിപ്പത്, മാത്യൂസ് ദ്വിതീയൻ ബാവ തന്നെ
21. തിരുമേനി നീണാൾ വാഴാൻ, ദൈവത്തോടു ഞങ്ങളും
22. ഞങ്ങളും ദൈവത്തോട്, സന്തതം പ്രാർത്ഥിക്കുന്നു.
താ - ഇന്ത - തരികിട - തികിത - തെയ്

## 60. ഫറവോന്റെ സ്വപ്നം

1. രാജൻ ഫറവോൻ, നിദ്രയിലൊരുനാൾ സ്വപ്നം കണ്ടത്, കേൾക്കണമേ
2. ആറ്റിൽ നിന്നു കരേറിയൊരേഴ് തടിച്ച പശുക്കൾ മേയുമ്പോൾ
3. ഏറ്റം ഗാത്രം ശുഷ്ക്കിച്ചുള്ളോരേഴു പശുക്കൾ പിന്നാലെ
4. വന്നിട്ടുടനെ, ഭക്ഷിക്കുന്നു തടിച്ച പശുക്കളെ, ഓരോന്നായ്
5. ഭക്ഷിച്ചിട്ടും ശുഷ്ക്കിച്ചുള്ളൊരു പശുക്കളേഴും മേപ്പടി തന്നെ
6. വേറൊരു സ്വപ്നവും, രാജൻഫറവോൻ കണ്ടത് നിങ്ങൾ, കേൾക്കണമേ
7. പുഷ്ടിമയുള്ളോരേ, ഴുനെൽക്കതിർ വന്നവിടെത്തിയതു, കണ്ടുരാജനും
8. കാറ്റിൽ പതറും, പതിരു നിറഞ്ഞ കതിരുകളേഴും, വന്നവിടെ
9. പതിരിൻ കതിരുകൾ, പുഷ്ടിമയുള്ള കതിരുകളേഴും, വിഴുങ്ങുന്നു
10. വിഴുങ്ങീട്ടും, പതിരു നിറഞ്ഞ കതിരുകളേഴും അപ്പടി തന്നെ
11. ഫറവോൻ രാജൻ ഇങ്ങനെ കണ്ട് പരിഭ്രമത്താൽ ഉഴലുമ്പോൾ
12. അർത്ഥം പറവാൻ അറിവുള്ളോരേ കിട്ടാനില്ലാതുഴലുമ്പോൾ
13. യൗസേപ്പിന്റെ വിവരമറിഞ്ഞു വരുത്തീടുന്നു തിരുമുൻപിൽ
14. സ്വപ്നം രണ്ടും കേട്ടുടൻ യൗസേപ്പ് അർത്ഥവുമുടനെ പറഞ്ഞീടുന്നേൻ
15. സുഭിക്ഷമേറിടും ആണ്ടുകളേഴ് കഴിഞ്ഞീട്ടുടനെ വന്നീടും
16. ക്ഷാമം നിറയുമൊരേഴു വർഷം ആളുകളെല്ലാം പട്ടിണിയാകും
17. രാജൻ കേട്ട് വിശ്വസിച്ചു നല്ലൊരു കാലേ ധാന്യങ്ങൾ
18. വേണ്ടതുപോലെ ശേഖരിച്ച് സൂക്ഷിച്ചീടാൻ കല്പിക്കുന്നു
19. രാജോചിതമാം മാലയുമിട്ട് യൗസേപ്പിന്ന് വിളംബരവും
20. നൽകി രാജൻ ഫറവോനങ്ങനെ നാളുകളെണ്ണി കഴിഞ്ഞല്ലോ
    താ - ഇന്ത - തരികിട - തികിത - തെയ്

## 61. ശലോമോൻ ചമച്ച ആലയം

1. തമ്പുരാൻ മുൻപാകെ, കണ്ട പുകഴ്ച
   താശിയാൽ മാർഗ്ഗം, വിളയും നാട്ടിൽ - തെയ് - തെയ്
2. മൂവരൊരുവന്റെ, കല്പന കൊണ്ട്
   മുൻപിനാലുണ്ടായ, പള്ളിടത്ത് - തെയ് - തെയ്
3. ആദിയാലാൽ മുൻപ്, ശലോമോൻ ചമച്ചൊരു
   ആലയം ഭാഷയിൽ, കണ്ടൊരു ചോഴൻ തെയ് - തെയ്
4. ഇത്തരമൊന്നു, നമുക്കും ഒന്ന്
   ആദരാലൊന്നു, ചമയ്ക്ക വേണം തെയ് - തെയ്
5. ഉള്ളിൽ തെളിവോടെ, പുള്ളിമാൻ കൂട്ടങ്ങൾ
   തുള്ളിക്കളിച്ചതും, കാണവേണം - തെയ് - തെയ്

6. ഹേറോദേസ്സേറിയ, ബാലരെക്കൊന്നതും
ഏറിയ വിസ്മയം, കാണവേണം - തെയ് - തെയ്

7. അയ്യാറിൽ മാമോദീസ, മാർ യോഹന്നാന്റെ
കയ്യാലെ ഏറ്റതും, കാണവേണം - തെയ് - തെയ്

8. എട്ടാം ദിവസത്തിൽ, ഇട്ടു വറുഗീസെന്ന
ദൃഷ്ടമായ പേരും, കാണവേണം - തെയ് - തെയ്

9. ഒറ്റിയവൻ കാശ്, പറ്റിത്തിരുമേനിയെ
ചുറ്റിവളഞ്ഞതും, കാണവേണം - തെയ് - തെയ്

10. ഊഴിയവാസികൾ, തിരുക്കാഴ്ചവച്ചതും
ഊർദ്ധപ്രകാശവും, കാണവേണം - തെയ് - തെയ്

11. ആദിയിൽ ആകാശോം, ഭൂമീം സൃഷ്ടിച്ചോരു
ആദിനാഥാ നിന്നെ, കൈതൊഴുന്നേൻ
താ - ഇന്ത - തരികിട - തികിത - തെയ്

## 62 കാണികളോട് (സദസ്സിനോട്)

1. അറിവു നിങ്ങളിൽ പലരു കൂടിയാൽ
സഭയിൽ ഞങ്ങളോ ചെറിയവർ

2. അറിവും ജ്ഞാനവും തികവില്ലേ
ഞങ്ങൾക്കതിശയക്കളി വശമില്ലേ

3. ഒരുത്തനോടു ചെന്നെതിർത്തെന്നാൽ പോര
കവിത്തരമേറെ പഠിക്കണം

4. കവിത്തരമേറെ പഠിച്ചെന്നാൽ പോര
നിനയ്ക്കുമ്പോൾ കവിത ഉദിക്കണം

5. നിനയ്ക്കുമ്പോൾ കവിത ഉദിക്കുന്ന ഗുരു
എനിയ്ക്കുണ്ടെന്നു നീ ധരിക്കണം

6. തരത്തിൽ ചങ്ങാതി എനിയ്ക്കുണ്ടേ എന്റെ
തരക്കാരെ നിങ്ങൾ ചിരിക്കല്ലേ
താ - ഇന്ത - തരികിട - തികിത - തെയ്

## 63. കാതോലിക്കാബാവയോടുള്ള അപേക്ഷ

കാതോലിക്കാ, മഹിമാസനവേദി, യ്ക്കൊളിയായ് വിലസുന്ന
വൈദിക വിദ്യാഗ്രേസരനേ, സത്യാചാരപരായണനെ
വാനവ കാന്തിയെഴും ജനകാ, നാഥാ ബാവ തിരുമേനി
ഓർക്കണമേ ഞങ്ങളെയെന്നാളും -

1. സീനായ് മേഘേ, ഗംഭീരമുഴക്കം, തങ്കമെഴും താതാ-
ഓഫീർ തങ്കമനോഹരനേ, ശാരോൻ പനിമലർ സുന്ദരനെ,
ഹെർമ്മോനിൽ പനിനിർമ്മലനെ, കർമ്മേൽ മലപോലുന്നതനെ -
ഓർക്കണമേ.........

2. പേർഷ്യാനാട്ടിൽ, മാർത്തോമ്മനട്ട, മഹിമനിറഞ്ഞോരാ -
മുന്തിരി കാൺക മലങ്കരയിൽ, സുന്ദരമായ്
പടരുന്നല്ലോ, അതിനെ നനച്ചു വളർത്തുന്നോ,
രരുമയെഴും തോട്ടക്കാരാ
ഓർക്കണമേ................................

3. പാരിടമെന്ന നല്ലോരാരാമത്തിൽ, ചെറിയൊരു കടുകുമരം
നാലുവശങ്ങളിൽ വീശുന്ന, ശാഖകളനവധിയതിനുണ്ട്
അതിലമരും കിളികളിലേറ്റം, വിമലതപേറും കുറുപ്രാവേ..........
ഓർക്കണമേ.........

4. ഈ സൗഭാഗ്യം കാണ്മാൻ കൊതിയോടെ,
വാണമഹാത്മക്കൾ, ഘോരനിരാശയൊടവസാനം, പാരിതു വിട്ടു പരം പൂകി
ഇന്നേഴകൾ മിഴിയും കരളും-
കുളിരേക്കാണും തിരുമേനി - ഓർക്കണമേ................

5. ദുരിതക്കടലിൽ, നിരയിൽ താണവരെ, കരകേറ്റം പടവേ,
ഇരുളിൽ തെളിയും താരകമേ, മരുവിൻ നടുവിലെ നീരുറവേ,
മലമേലമരും നൽപ്പുരമേ, മലയാങ്കരയുടെ മണവാള-
ഓർക്കണമേ...........

6. ഒൻപതുവൃന്ദമനായ്, ദൈവസ്തുതി ചെയ്യും മാലാഖമാരെ
പരനായ് ജീവിതമർപ്പിച്ച, നിരുപമപരിശുദ്ധന്മാരെ
ശരണത്തോടെയിഹം വിട്ട, ഭക്തരതാം വിശ്വാസികളെ - ഓർക്കണമേ...........

7. ബാല്യത്തിൽത്തന്നെ, ദൈവത്തിനുവേണ്ടി
സ്വയമർപ്പിച്ചവനെ, ആജീവനവുമനന്തരവും
ഭവ്യാൽ ഭൂതകരനെ ദിവ്യ, പരനുടെ പരിമളഭാജനമേ
പരുമലമരുവും തിരുമേനി - ഓർക്കണമേ............

8. നിൻനാമത്തെ ഓർക്കുന്നോർക്കെന്നും, നന്മകൾ നൽകണമേ
നിർമ്മലമാനസമരുളണമേ, പാപവിമോചനമേകണമേ,
സുസ്ഥിരമായൊരാത്മാവാൽ
സത്യത്തിൻ വഴികാട്ടണമേ, നിത്യതയിൽ നിന്നോടൊന്നിപ്പാൻ
താ - ഇന്ത - തരികിട - തികിത - തെയ്

## 64. മാതാവിനോടുള്ള അപേക്ഷ

1. കന്യകമാതാ ധന്യൻ നിൻ നാമം, ഉന്നതനവതാരം നിന്നിൽ മുൻ നിയമിച്ചതിനാൽ
മന്നിനു നീയൊരു ജനനിയതായ്, നിന്നോളം
വിനയപ്പെട്ടോളിന്നേവരെയില്ലുലകത്തിൽ,
എന്നെന്നും വന്ദിതനീയമ്മേ

2. പാവനശ്ലീലേ താവകതാഴ്ചയതിൽ,
വാനവദൂതൻ തൻ, വായാൽ കൃപനിധിയെന്നേവം, നാമം ചെയ്യപ്പട്ടതിനാൽ,
ഉണ്ടാകും തലമുറയെല്ലാം, കൊണ്ടാടുന്നനിശം തന്നെ,
കണ്ടാലും നീ താൻ, ഭാഗ്യവതി..........

3. വാനം ഭൂമി വാണരുളുന്നവനെ, നിന്നുദരത്തിൽ നീ നന്നായ്
ചേർത്തതിനാൽ ഞങ്ങൾ,ക്കൊന്നായ് ശാപമൊഴിഞ്ഞെന്നും,
നിന്നാത്മജനെ കുമ്പിടുവോരെന്നും കീർത്തിക്കും നിന്റെ
ഉന്നതമാം തിരുനാമം പരിചിൽ

4. വിണ്ണുലകത്തിൽ, എണ്ണമെഴാതുള്ളോരെന്നും
സ്തുതി ചെയ്യും, മഹിമയെഴും മശിഹാരാജൻ വന്നു
വസിച്ചരച്ചോരാലയമേ, എൻ മാതാവേ മഹിമകളിൽ,
മേന്മയെഴും മറിയാമ്മേ, നിന്നോർമ്മയതാൽ വാഴ്ത്തുക നിൻ സുതരേ

5. ചിന്മയനീശൻ മൺമയവേഷം പൂ,ണ്ടുന്നതപദവി വെടി,
ഞ്ഞിന്നിലമതിൽ നിൻ തിരുവുദരെ, വന്നു പിറന്നീടും
നിന്റെ, കന്യാവ്യതമതിനെള്ളോളം ഭംഗം കലരാഞ്ഞമലേ,
നിന്നോർമ്മയതാൽ, വാഴ്ത്തുക നിൻ സുതരേ

6. മൂവുലകിന്നും നായകനാം നാഥൻ, അവനിയിൽ നിൻ
സുതനായ്, വന്നവതാരം ചെയ്തീട്ടും, അതിലണുവും
നിഗളിക്കാതെ, അതിതാഴ്മവരിച്ചഖിലേശൻ,
ഹിതമനുവർത്തിച്ചമ്മേ - നിന്നോർമ്മയതാൽ..............

7. നിൻനാമത്തെ ഓർക്കുന്നോർക്കെന്നും, നന്മകൾ നൽകണമേ
നിർമ്മലമാനസ്സമരുളണമേ, പാപവിമോചനമേകണമേ
സുസ്ഥിരമായുള്ളാത്മാവാൽ, സത്യത്തിൽ വഴികാട്ടണമേ,

നിത്യതയിൽ നിന്നോടൊന്നിപ്പാൻ..................
താ - ഇന്ത - തരികിട - തികിത - തെയ്

## 65. സ്വർഗ്ഗസ്ഥനായ പിതാവിനോടുള്ള അപേക്ഷ

1. സ്വർഗ്ഗസ്ഥാതാതാ നാഥാ, സർവ്വചരാചരപാലകനേ,
ഭൂസ്വർഗ്ഗങ്ങൾക്കുടയവനേ, ബലവാനേ ബഹുപരിശുദ്ധ,

2. ഇക്ഷിതിരക്ഷിപ്പാൻ വന്ന്, സത്യത്തിൽ വഴികാണിച്ച്
ജീവപ്രദമപ്പം തന്ന്, സ്വർഗ്ഗം പൂകിയ ദൈവസുതാ

3. താതനിൽ നിന്നാൽ മജനാലെ, പ്രേഷിതനാശ്വാസപ്രദനേ
സകലർക്കും ജീവൻ നൽകും, റൂഹാ പരിശുദ്ധാത്മാവേ

4. ത്രിത്വേ ഏകത്വവുമതുപോൽ, ഏകത്വേ ത്രിത്ത്വവുമാകും
നാഥാ കർത്താവേ ഞങ്ങൾ, നിന്നെ വന്ദിച്ചീടുന്നു

5. കരുണയോടിത്തരുണം നാഥാ, നിന്നരുമക്കുഞ്ഞുങ്ങളെ നീ
തൃക്കൺ പാർത്തീ പ്രാർത്ഥനയെ, കർത്താവേ കൈക്കൊള്ളണമേ

6. തിരുസഭതന്നുടെയധ്യക്ഷൻ, മോറോൻ മാർ മാത്യൂസ് ദ്വിതീയൻ
താതന്നു ദിവ്യ നടത്തിപ്പും, ദീർഘായുസ്സും നൽകണമേ

7. മേല്പട്ടക്കാർ പട്ടക്കാർ, ജനനീജനകഗുരുക്കന്മാർ
സ്നേഹിതരെന്നിവരേയും നീ, സന്തുഷ്ട്യാപാലിക്കണമേ

8. ഞങ്ങളെവാഴ്ത്തിക്കണ്ണിന്റെ, കൃഷ്ണമണിയ്ക്കൊപ്പം കാത്ത്
യേശുമശിഹാ ജീവന്റെ, വഴിയിൽകൂടി നടത്തണമേ

9. തങ്കത്തെക്കാളും രമ്യം, തേനിൻ കട്ടയിലും കാമ്യം
നിൻ കല്പനകളറിഞ്ഞെന്നും, പാലിച്ചീടേണം ഞങ്ങൾ

10. ഈ ലോകത്തിൽ വച്ചങ്ങേ, അറിവാനും സ്നേഹിപ്പാനും
പരലോകേ തവമോക്ഷത്തെ, നേടാനും വരമേകണമേ

11. വാങ്ങിപ്പോയവരോടൊന്നി,ച്ചന്ത്യം ഞങ്ങൾ തിരു മുമ്പിൽ
പരിശുദ്ധഗണത്തോടു കൂടെ, ആനന്ദിപ്പാറകണമേ

12. കന്യകമറിയാം യൂഹാനോൻ, മാർത്തോമ്മാ പരിശുദ്ധന്മാർ
ഇവരുടെ യാചനയാലും നിൻ, സ്ലീബാ കൃപയിവയാലും താൻ
താ - ഇന്ത - തരികിട - തികിത -തെയ്

## 66. ക്രിസ്തുമസ് പാട്ട്

1. യേശുരാജൻ ജാതനായ്, ബേതലേം പുൽക്കൂടതിൽ
ലോകപാപം പോക്കുവാൻ, പാപികളെ രക്ഷിപ്പാൻ
കൂടിടാം സഹജരെ, പാടിടാം നമുക്കിനി

2. ചിത്തമോദമോടു പോയ്, കർത്തനെ സ്തുതിച്ചിടാം
നിദ്രവിട്ടുണരുവീൻ, വീട്ടുകാരെ വരുവീൻ

3. യേശുരാജൻ ജനിച്ചാ വാർത്ത പരത്തീടുവാൻ
താ - ഇന്ത - തരികിട - തികിത - തെയ്

## 67. മാർത്തോമ്മ ശ്ലീഹാ

(ജേഷ്ഠസോദരർ എന്ന രീതി)

1. മാർത്തോമ്മ ശ്ലീഹാ ഇന്ത്യയിൽ വന്നു. മാർഗ്ഗം അറിയിപ്പാൻ, ക്രിസ്തുവിൻ മാർഗ്ഗം
അറിയിപ്പാൻ, ക്രിസ്തുവിൻ മാർഗ്ഗം അറിയിപ്പാൻ, തത്തിന്താം

**മുറുക്കം** ഘോഷിച്ചു കേട്ടവർ സത്യം ധരിക്കയാ, ലീശ്വര നന്ദനപാദം
വണങ്ങിനാൻ, തങ്കത്തരികിട, തരികിട, കിട, തകിണം
തരി, തികിണം തരി, തികിണം പുകൾ തന്നിടും
മാർത്തോമ്മാ ശ്ലീഹാ ഇന്ത്യയിൽ വന്നു മാർഗ്ഗം അറിയിപ്പാൻ, തത്തിന്താം

2. ബാലേ സൽഗുരുനാമം പേറിയപോലെ മേൽപ്പട്ടക്കാർ
സൽഗുരു പോലെ മേല്പട്ടക്കാർ, സൽഗുരു പോലെ
മേല്പട്ടക്കാർ, തത്തിന്താം

**മുറുക്കം** എത്രയും ഭക്തിയോ,ടീ സഭാസംഘത്തെ,
കാത്തു നടത്തിനാർ, മംഗളസംഗതർ
തങ്കത്തരികിട, കിട തരികിട................മാർത്തോമ്മാ

3. നെല്ലുകുത്തണം നല്ല പൂമാല, കെട്ടിക്കൊടുക്കേണം
പൂമാല കെട്ടിക്കൊടുക്കേണം, പൂമാല കെട്ടിക്കൊടുക്കേണം, തത്തിന്താം

**മുറുക്കം**ക്രൈസ്തവരന്യന്റെ പാദം വണങ്ങേണം മറ്റു വീട്ടുപണിയൊക്കെയെടുക്കേണം
തങ്കത്തരികിട തരികിട കിട.............................. മാർത്തോമ്മാ

4. ദാസരിജ്ജനം ശോകസിന്ധുവിൽ, വീണുവലഞ്ഞുപോയ്
സിന്ധുവിൽ വീണു വലഞ്ഞു പോയ്,
സിന്ധുവിൽ വീണു വലഞ്ഞുപോയ്, തത്തിന്താം

**മുറുക്കം** തുംഗതരംഗപരമ്പര തന്മീതെ, യങ്ങുമലച്ചു
മറിഞ്ഞു ഭയങ്കരം, തങ്കത്തരികിട, കിട............... മാർത്തോമ്മാ

5. കേൾക്കമാരാമൺ പാലക്കുന്നത്ത്, നല്ല തറവാട്ടിൽ,
പാലക്കുന്നത്ത് തറവാട്ടിൽ,
പാലക്കുന്നത്ത് തറവാട്ടിൽ, തത്തിന്താം
**മുറുക്കം** ജാതനപ്പിഞ്ചു ബാലകനാണരിപ്രാതാ
കുംഭീകുലഭേദി പഞ്ചാനനൻ
തങ്കത്തരികിട, തരികിട, കിട..............................മാർത്തോമ്മാ

6. നാട്ടിൽ പേരെഴും നാലു ബ്രാഹ്മണശ്രേഷ്ഠകുടുംബങ്ങൾ
പേരെഴും ശ്രേഷ്ഠകുടുംബങ്ങൾ, പേരെഴും ശ്രേഷ്ഠകുടുംബങ്ങൾ, തത്തിന്താം
**മുറുക്കം** പെട്ടെന്ന് നസ്രാണി വർഗ്ഗം വരിച്ചവർ
വിട്ടുപണ്ടത്തെ ആചാരമര്യാദകൾ
തങ്കത്തരികിട, തരികിട, കിട, തകിണം തരി
തികിണം തരി, തികിണം പുകൾ തന്നിടും
മാർത്തോമ്മാ ശ്ലീഹാ ഇന്ത്യയിൽ വന്നു മാർഗം
അറിയിപ്പാൻ - തത്തിന്താം - താ - ഇന്ത - തരികിട - തികിത - തെയ്

## 68. മരണവീട്ടിൽ (ദൈവമേ അനുഗ്രഹിക്ക.......രീതി)

1. കർത്താവേ നിൻ രാജ്യത്തിൽ, ഞാൻ വരുന്ന നേരത്തിൽ
തൃക്കൈ കൊണ്ടെടുത്തെന്നെ, പൊൻമാർവ്വിൽ ചേർത്തീടണമേ

2. സ്വർഗ്ഗസേനാഗണങ്ങൾ, ആർത്തിടും മഹാഘോഷം
കേൾക്കുവാൻ എൻ കാതുകൾ, ഭാഗ്യമാർന്നിടേണമേ

3. ദാഹം വിശപ്പുമില്ലാ, തുള്ളരാജ്യത്തിങ്കൽ ഞാൻ
സ്നേഹിതരോടു ചേർന്നീ,ട്ടാലേലുയ്യാ പാടണമേ

4. അബ്രഹാം ഇസ്സഹാക്കെന്നീ, പുണ്യവാളന്മാരുടെ
സ്വർപ്പൂരശ്രീ മഹത്വം, പാർപ്പിടം ഞാൻ കാണണമേ

5. ആരോരുമില്ലാതീ ഭൂ, മാറതിൽ ലാസരെപ്പോൽ
കേണുകേണു വലഞ്ഞ, സാധുവിനെ കൈക്കൊള്ളണമേ

6. ജീവപറുദീസായാം, മേദിനിൽ സമ്മോദാമോ
ടാനന്ദഗീതം പാടി, ഞാൻ നിത്യം വസിക്കണമേ
ഹാലേലുയ്, ഹാലേലുയ്യാ, ബാറക്ക് മോർ കുറിയേലായിസ്സോൽ

## 69. അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും

1. അദ്ധ്വാനിക്കുന്നവർക്കും ഭാരം ചുമക്കുന്നോർക്കും
അത്താണി ആയി വന്ന, കർത്താവേ യേശുനാഥാ

2. ഒന്നുമില്ലാത്തവരെ, കൂട്ടരായ് ചേർത്തുപാരിൽ
ഉന്നതി കൈവരുത്താൻ, വന്നവൻ ക്രിസ്തുവല്ലോ

3. വേലചെയ്യുന്നവർക്ക്, കൂലി കൊടുപ്പതിന്നായ്
കർത്താവിൻ പേരുചൊല്ലി, നിങ്ങളെതിർക്കുമല്ലോ

4. പള്ളി തന്നങ്കണത്തിൽ, ശുദ്ധിതൻ വൻതലത്തിൽ
കള്ളക്കച്ചോടക്കാരെ, ചാട്ടവാറോങ്ങി ക്രിസ്തു

5. വൻതിരമാലകളിൽ, മീൻപിടിയ്ക്കുന്നവരെ
തോക്കിന്റെ മുമ്പിലേക്ക്, തള്ളിയതു നിങ്ങളല്ലോ

6. നന്മനിറഞ്ഞവനെ, തിന്മകളാരോപിച്ച്
വൻകുരിശേറ്റിയില്ലേ, നിങ്ങളുടെ മുത്തച്ഛന്മാർ

7. സത്യത്തെ കുരിശിച്ചവരേ, നിങ്ങൾക്ക് മാപ്പുതരുവാൻ
നിങ്ങൾക്ക് മാപ്പു തരുവാൻ, ആരാലും സാദ്ധ്യമല്ല.

## 70. സ്ത്രീകൾക്കുള്ള പാട്ട്

1. അബലകൾ തിരുമുമ്പിൽ, ആശയോടെ വന്നീടുന്നേൻ
അൽഭുതനെ പൊന്നു പ്രിയ, അടിയാരിൽ കനിയുക

2. മഗ്ദലനമേരി വന്ന പോൽ, മഹാദുഃഖം പൂണ്ടു ദാസർ
ആശ്വാസത്തിന്നായ് ഞങ്ങൾ, തിരുമുമ്പിൽ വന്നീടുന്നേൻ

3. കണ്ണുനീർകൾ തുടയ്ക്കുവാൻ, അരുമതാതാ വേറില്ലാരും
കരം നീട്ടി രക്ഷിക്കേണം, അരുമയുള്ള രക്ഷിതാവേ

4. വീട്ടിൽ ഞങ്ങൾക്കില്ലാ സുഖം, നാട്ടിൽ ഞങ്ങൾക്കില്ലാ സുഖം
പെട്ടെന്നിഹെ വന്നീടേണം, വാട്ടം മാറ്റി രക്ഷിക്കുവാൻ

5. സ്വർഗ്ഗരാജ്യം ഞങ്ങൾക്കുള്ള, സമാധാനരാജ്യമെന്ന്
സാധു ഞങ്ങളോർത്തിടുന്നു, ഉള്ളമതിലുറയ്ക്കുന്നു
അബലകൾ തിരുമുൻപിൽ...............................

## 71. സ്ത്രീസമാജത്തിൽ പാടാനുള്ളത്

*(എന്തെല്ലാം വന്നാലും കർത്താവിൻ പിന്നാലെ എന്ന രീതി)*

1. കാത്തുകൊള്ളേണമേ, രക്ഷകാ ഞങ്ങളെ
ചേർത്തുകൊള്ളേണമേ, തൃപ്പാദത്തിൽ

2. ധന്യാ നിൻ പാദത്തിൽ, തൈലമൊഴിച്ചു
ബെഥാന്യായിൽ നിന്നുടെ, ദാസിയെന്നാൾ

3. ഇന്നീയടിയങ്ങൾ, നിന്നെ വണങ്ങുന്നേ
നീയല്ലയോ ഞങ്ങൾ,ക്കു സർവവും

4. ഉത്ഥാനവാർത്തകൾ, ശ്ലീഹന്മാരോടെന്നാൾ
സത്വരം ചൊന്നതും, സ്ത്രീകളല്ലോ

5. മാത്തായും മേരിയും പാർത്ത ബെഥാന്യായിൽ
കർത്താവേ നീ മുന്നം, ചെന്നുവല്ലോ

6. സത്യമനസ്സോടെ, നിന്നെ വണങ്ങുവാൻ
മുത്താർന്നു വന്നു, കടാക്ഷിക്കുക
കാത്തുകൊള്ളേണമേ.......................

## 72. നിർത്തുപാട്ട്

1. സകലേശമാതൃവേ, സകലേശമാതൃവായിടും, ധന്യയീ, ലോക-
നാഥയേ, തവ പാദതാരുണതന്നിൽ, ചേർത്തിടും സ്തുതി-
സ്തോത്രങ്ങൾ, തവകാരുണ്യമതിനാലെ നീ, കൈക്കൊണ്ടീടണമേ

2. പരലോക രാജ്ഞിയെ, പരലോകരാജ്ഞി ദുഃഖിതർ,
ക്കെന്നുമാശ്വാസദായകി, ഭൂവിൽ വന്നിടും ദുരിത-ങ്ങൾ, നീക്കി
നന്മകൾ ചേർത്തുടൻ, പരിചോടനുഗ്രഹിച്ചീടെന്നേ, ബാലർ ഞങ്ങളിലും

3. ഗുണമേറും രൂപമേ, ഇരുൾ തിങ്ങിടുന്ന ഭുവനമെന്നതി
നേകദീപമേ, ഇഹലോകജീവിതമേറ്റം, നൽവഴിയിൽ
നയിച്ചവൻ, പരലോക ഭാഗ്യമതേറുവാൻ, കാക്ക ഞങ്ങളെ നീ

4. നിലമൊടു സ്വാഗതം, നിലമൊടു സ്വാഗതമോതിടുന്നിതാ,
ബാലർ മോദമായ്, ബഹുമാന്യ സദസ്സിന്നിന്നും, നന്ദിയോ
ടിതാസ്വാഗതം, പരിചൊടനുഗ്രഹിച്ചീടെണേ ബാലർ ഞങ്ങളിലും

## 73. പച്ച മരുന്നുകൾ

1. പച്ചമരുന്നുകളിൽ ഏതാനും പറഞ്ഞിടുന്നേൻ
അങ്കോലം, അടപൊതിയൻ, അണലിവേഗം
അത്തിയും, അപ്പയും, അമ്പഴം, അമൃതും

2. അമൽപ്പൊരിയൻ, അരയാലും, അരത്തയും
അരളി, അരുത, അശോകവും പിന്നെ,
അഞ്ചിലത്താളിയും.............. പച്ചമരുന്നുകളിൽ

3. ആടലോടകം, ആടുതിന്നാപ്പാല, ആനക്കുറു
ന്തോട്ടി, ആന ചുണ്ടയും, ആനച്ചുവടിയും,
ആര്യവേപ്പ്, ആഴാന്തൽ, ആറ്റുവഞ്ചിയും,
ആരോഗ്യപ്പച്ചയും, അടയ്ക്കാമണിയനും, ആറ്റു
തേക്കും, അമുക്കിരം, ആമ്പലും പിന്നെ
പച്ചമരുന്നുകളിൽ...............

4. ഇഞ്ചിപ്പുല്ല്, ഇഞ്ചി, ഇടംപിരി, വലംപിരി, ഇരു
വേലി, ഇലക്കള്ളി, ഇലഞ്ഞിയും പിന്നെ, ഉമ്മം,
ഉഴിഞ്ഞയും, ഏഴിലപ്പാലയും, എലിച്ചെവിയൻ,
ഏലം, പച്ചമരുന്നുകളിൽ.................

5. ഒതളം, ഓരില, ഓരിലത്താമര, കച്ചോലം, കടലാടി,
കടുക്ക, കണിക്കൊന്ന, കാന്തകാരിച്ചുണ്ട, കദളി
യും പിന്നെ, കരിങ്കൂവളം, കരിങ്ങാലി, കരിനച്ചി,
കരിംതുമ്പ, കറുകപ്പുല്ലും പിന്നെ
പച്ചമരുന്നുകളിൽ..................

6. കരുവേലകം, കടുക്, കരിംജ്ജീരകം, കറ്റാർ വാഴ,
കൽത്താമര, കല്ലുവാഴ, കല്ലൂർവഞ്ചിയും, കസ്തൂരിമഞ്ഞളും,
കാഞ്ഞിരം, കാട്ടുചേന, കാട്ടുതൃപ്പലി, കാട്ടുജീരകം,
കാട്ടുപാവലും പിന്നെ പച്ചമരുന്നുകളിൽ.............

7. കീരിവള്ളി, കിഴുകാനെല്ലി, കുടകപ്പാല, കുടൽചുരുക്കി,
കുമ്പളം, കുമ്പിളും, കുറുംതോട്ടിയും പിന്നെ,
കൊടുവേലി, കൊടിത്തൂവ, കൂനൻ പാലയും, ചന്ദനം,
ചെമ്പകം, ചക്കരക്കൊല്ലിയും, പച്ചമരുന്നുകളിൽ...............

8. ചിറ്റരത്ത, ചീവയ്ക്കാ, ചെറുവരിതിന, ചെറുപുള,
ചൂരൽ, ചുണയും പിന്നെ, ചേന, തഴുതാമ, താന്നി
താമര, തുളസിയും, തുമ്പയും, തുടലി, തൊഴുകണ്ണി,
പച്ചമരുന്നുകളിൽ................

9. നാഗത്താളി, നാഗമരം, നാഗേന്തി, നായ്ക്കരണ്ട, നി
ലനാരകം, നീർമാതളം, നെല്ലി, പനത്തി, പാണൽ, പാ
തിരി, പലകപ്പയ്യാനിയും, പേരാസ, പ്ലാശ്, പേഴ്
പച്ചമരുന്നുകളിൽ......................

10. മഞ്ഞളും, മഞ്ചാടീം, മരവെട്ടി, മലതാങ്ങി, മാതളം,
മുത്തങ്ങ, മുരിങ്ങ, മുന്തിരിയും പിന്നെ, മേന്തോണി,

മൈലാഞ്ചി, മൂവില, മുഞ്ഞയും, ശംഖു പുഷ്പവും,
പച്ചമരുന്നുകളിൽ.................

## 74. കൃപയേകണമേ കർത്താവേ

1. കൃപയേകണമേ കർത്താവേ, ഞങ്ങൾക്കാശീ
സ്സരുളണമേ രക്ഷകനുലകിൽ ജനിക്കുകയാൽ വിടുതൽ ഞങ്ങൾക്കുണ്ടായി

2. രക്ഷയണച്ച ജഗന്നാഥാ, ദേഹികളിൽ കൃപയേകണമേ
കാരുണ്യത്തൊടു കന്യകതൻ, ഉദരേ വാസം ചെയ്തു ഭവാൻ

3. പാരിളകും തന്നാഗ്യത്താൽ, ഗിരിപേടിച്ചു വിറച്ചീടും
അബലയുടെ മടിതൻ ശക്തി, ഏറ്റു വിശിഷ്ടതയാർന്നേറ്റം

4. സകലചരാചര സൃഷ്ടാവേ, കന്യകതന്നുദരം പൂകി
ബേത്‌ലഹേമിലെഴുന്നള്ളി പുൽക്കൂട്ടിൽ നീ വസിച്ചു ഭവാൻ

5. കേസരി ബാലൻ തൃക്കയ്യിൽ, അഖിലാണ്ഡത്തെ വഹിക്കുന്നു
അങ്ങേ കന്യകയാം മാതാ, വുള്ളം കയ്യിലടക്കുന്നു

6. സ്തോത്രം സ്തോത്രം കർത്താവേ സ്തോത്രമതായിരമായിരമായ്
അനവധിയായ് സ്തോത്രം നാഥാ കൃപവേണം ഞങ്ങളിലെന്നും





ഗ്രന്ഥകാരന്റെ കൂട്ടത്തിൽ ഒന്നിച്ചു പഠിച്ച സഹോദരന്മാർ

ഗ്രന്ഥകാരന്റെ മൂത്ത സഹോദരൻ
കെ. കെ. ചാക്കോ (പാപ്പച്ചൻ)
കുത്തുകല്ലുങ്കൽ, ചിങ്ങവനം



ഗ്രന്ഥകാരനും
കൊച്ചുമക്കളും



കുറിച്ചി മന്ദിരം പള്ളി ഗ്രൂപ്പ്



ചിങ്ങവനം പുത്തൻപള്ളി ഗ്രൂപ്പ്



എം. ജി. എം. ഗ്രൂപ്പ് പാത്താമുട്ടം സ്ലീബാപള്ളി